“രണ്ടതാം വരം കൊണ്ടു നീ വരിച്ചുള്ളതായിടും സ്വർഗ്ഗസാധ്യമാ-
ക്കുന്നസാധന; അഗ്നിയെയിതാ നൽകിടുന്നു നീതന്നെയഗ്നിയും:
ഇന്നുതൊട്ടുനിൻ പേരുകൊണ്ടുതാൻ  ചൊല്ലിടുന്നതുണ്ടഗ്നിനാമവും”

# കഠോപനിഷത്ത്-മലയാളം


ലക്ഷ്മി നാരായണൻ
(വൈക്കം ഉണ്ണികൃഷ്ണൻ നായർ)

(Malayalam)

# Kadopanishad-Malayalam

(Independent Translation)

## By:  Lakshmi Narayanan

(Vaikom Unnikrishnan Nair)

Published on. 25-05-2016



Publishers:
**Lakshmi Narayanan Grandhasala**
C-30, Sapta Star chs Ltd.
Star Colony, Manpada Road,
Dombivli (E), Mumbai-421204
Phone: 09323204006

**Price : Rs.  20/-**

# വിഷയവിവരം







**ലക്ഷ്മി നാരായണൻ ഗ്രന്ഥശാല**

ഡോംബിവലി, മുംബയ്.



## ലക്ഷ്മി നാരായണൻ

(വൈക്കം ഉണ്ണികൃഷ്ണൻ നായർ)

## ജീവിതരേഖ

1961, മെയ് മാസം പന്ത്രണ്ടാം തീയ്യതി അശ്വതി നാളിൽ കോട്ടയം ജില്ല, വൈക്കം താലൂക്ക്, തലയാഴം പഞ്ചായത്ത്, തോട്ടകം കരയിൽ ലക്ഷ്മിനിവാസിൽ സി.പി. നാരായണൻ നായരുടേയും, ലക്ഷ്മിക്കുട്ടിയമ്മയുടേയും മകനായി ജനിച്ചു.

തോട്ടകം എൽ.പി.സ്കൂൾ, ഉല്ലല എൻ.എസ്സ്.എസ്സ്.എച്ച്.എസ്സ്., തലയോലപ്പറമ്പ് ദേവസ്വം ബോർഡ് കോളേജ്, ചേർത്തല എൻ.എസ്സ്.എസ്സ്.കോളേജ് എന്നിവടങ്ങളിലെ വിദ്യാഭ്യാസത്തിനു ശേഷം ജീവിത മാർഗ്ഗംതേടി 1982ൽ ജന്മനാടിനോട് വിട പറഞ്ഞു.

ബീഹാർ, ഗുജറാത്ത് എന്നീ സംസ്ഥാനങ്ങളിൽ പലയിടങ്ങളിലായി ജോലി ചെയ്തതിനുശേഷം 1986ൽ മുംബയിൽ എത്തി.
1988 മുതൽ 'ഐസോടെക് ഇൻസ്പെക്ഷൻ സർവ്വീസ്' എന്ന പേരിൽ സ്വയം തൊഴിൽ ചെയ്യുന്നു.
മുംബയുടെ പ്രാന്തപ്രദേശമായ ഡോംബിവലിയിൽ സ്ഥിരതാമസം. ആദ്യപ്രസിദ്ധീകരണം 'മലയാളഗീത'(2012)

ഭാര്യ: രാജശ്രീ നായർ
മക്കൾ: രാജ്കൃഷ്ണൻ, അശ്വതി.

ഓം

# കഠോപനിഷത്ത് - മലയാളം

***(മൂലശ്ലോകം സഹിതം)***

*ശാന്തിപാഠം*

*ഓം*
*സഹ നാവവതു .*
*സഹ നൗ ഭുനക്തു .*
*സഹവീര്യം കരവാവഹൈ .*
*തേജസ്വി നാവധീതമസ്തു .*
*മാ വിദ്വിഷാവഹൈ ..*
*ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ ..*

## അദ്ധ്യായം 1
## വല്ലി-1

*ഓം ഉശൻ ഹ വൈ വാജശ്രവസഃ സർവവേദസം ദദൗ.*
*തസ്യ ഹ നചികേതാ നാമ പുത്ര ആസ .. 1..*
*തം ് ഹ കുമാരം ് സന്തം ദക്ഷിണാസു*
*നീയമാനാസു ശ്രദ്ധാവിവേശ സോ/മന്യത .. 2..*
*പീതോദകാ ജഗ്ധതൃണാ ദുഗ്ധദോഹാ നിരിന്ദ്രിയാഃ.*
*അനന്ദാ നാമ തേ ലോകാസ്താൻ സ ഗച്ഛതി താ ദദത് . 3..*

ഫലത്തിലുള്ളതായിടുന്നൊരിച്ഛയാൽ-
ദാനമായ് ധനം നൽകിടുന്ന വാ-
ജശ്രവസ്സനുണ്ടായിരുന്നു നൽ-
പുത്രനാം കുമാരൻ നചികേതൻ. 01

.

ബ്രാഹ്മണർക്കു നൽദക്ഷിണ കൊടു-
ക്കുന്ന താതനെക്കണ്ടു ബാലനാ-
കും കുമാരനുൾപ്പൂവിലങ്കുരി-
ക്കുന്നു ചിന്ത; തൻ താതനെപ്രകാ-
രത്തിലുള്ളതാകും പശുക്കളെ-
ത്തന്നെ നൽകിടുന്നിന്നു ദക്ഷിണ! 02

ഒട്ടിനി കുനിഞ്ഞീടുവാനവയ്-
ക്കാവതില്ല നീരൊട്ടു മോന്തുവാൻ.
പുല്ലുതിന്നുവാനാവതില്ലവയ്-
ക്കില്ല പല്ല്-അയവെട്ടുവാനുമാ-
വില്ല, പാൽ ചുരത്തീടുകില്ലയീ-
മച്ചിഗോക്കളെ നല്കിടുന്നവർ-
ക്കില്ല നല്ല ലോകങ്ങളായവർ -
ഉല്പതിച്ചിടും നീചലോകവും. 03

*സ ഹോവാച പിതരം തത കസ്മൈ മാം ദാസ്യസീതി .*
*ദ്വിതീയം തൃതീയം തം ് ഹോവാച മൃത്യവേ ത്വാ*
*ദദാമീതി ..4*

ആകയാലവൻ ചൊല്ലി താതനോ-
ടച്ഛ, 'ഞാനതാകുന്ന നിൻ ധനം
ദാനമായി നീ ആർക്കു നൽകിടും'?

രണ്ടുമൂന്നതാവർത്തി ചോദ്യവും-
കേട്ടു ദേഷ്യമോടൊത്തു താതനും
ചൊല്ലി 'നൽകിടുന്നുണ്ടു നിന്നെ ഞാൻ-
മൃത്യുവിന്നതായിട്ടുതന്നെയും'! 04

*ബഹൂനാമേമി പ്രഥമോ ബഹൂനാമേമി മധ്യമഃ .*
*കിം ് സ്വിദ്യമസ്യ കർതവ്യം യന്മയാ/ദ്യ കരിഷ്യതി .5*

ഉത്തമരിലത്യുത്തമനുമാ-
കുന്നു, മദ്ധ്യമർതന്നിലുത്തമൻ:
ആയിടുന്നതാ മെന്നെയെന്തിനായ്
നല്കിടുന്നതീ മൃത്യുവിന്നതായ്! 05

*അനുപശ്യ യഥാ പൂർവേ പ്രതിപശ്യ തഥാ/പരേ*
*സസ്യമിവ മർത്യഃ പച്യതേ സസ്യമിവാജായതേ പുനഃ 6.*

എപ്രകാരമാകുന്നു പൂർവ്വികർ;
എപ്രകാരമാണിപ്പൊഴുള്ളവർ;
എന്നതോർക്കണം മർത്ത്യനായവൻ;
സസ്യമെന്നപോൽ പാകമായിടും:
പിന്നെ ജീർണ്ണനായ് മൃത്യുവേവരി-
ച്ചിട്ടു പിന്നെയും സസ്യമെന്നപോൽ
ജാതനായിടുന്നുണ്ടു ഭൂമിയിൽ. 06

*വൈശ്വാനരഃ പ്രവിശത്യതിഥിർബ്രാഹ്മണോ ഗൃഹാൻ.*
*തസ്യൈതാം ് ശാന്തിം കുർവന്തി ഹര*
*വൈവസ്വതോദകം 7*

അതിഥിയായിവന്നുള്ള ബ്രാഹ്മണൻ
അഗ്നിയായ് ഗൃഹംതന്നിലും പ്രവേ-
ശിച്ചിടുന്നവന്നാസനം, ജലം:
ശാന്തിചെയ്യുക സൂര്യപുത്ര നീ. 07

*ആശാപ്രതീക്ഷേ സംഗതം ് സൂനൃതാം*
*ചേഷ്ടാപൂർതേ പുത്രപശൂം ്ശ്ച സർവാൻ*

*ഏതദ്വ്യക്തേ പുരുഷസ്യാൽപമേധസോ*
*യസ്യാനശ്നന്വസതി ബ്രാഹ്മണോ ഗൃഹേ .. 8..*

ഒന്നുമാഹരിക്കാതെ ബ്രാഹ്മണൻ
വാസമിന്നവനേതുവീട്ടിലാ-
ണാ ഗൃഹത്തിലെയല്പമേധസാ-
കുന്ന നാഥനുള്ളാഗ്രഹം ഫലി-
ക്കില്ല; നാശമുണ്ടായിടുന്നവൻ-
തന്റെ നല്ല സംഗം ഫലങ്ങളും:
നല്ല വാക്കിനാൽ ലഭ്യമായതും:
യാഗമാദിയാലുള്ളതാം ഫലം,
പുത്രരും-പശുമൂലമാം ഫലം-
ആയതൊക്കെയും നാശമായിടും. 08

*തിസ്രോ രാത്രീര്യദവാത്സീർഗൃഹേ മേ-*
*/നശ്നൻ ബ്രഹ്മന്നതിഥിർനമസ്യഃ .*
*നമസ്തേ/സ്തു ബ്രഹ്മൻ സ്വസ്തി മേ/സ്തു*
*തസ്മാത്പ്രതി ത്രീന്വരാന്വൃണീഷ്വ .. 9..*

ഒന്നുരണ്ടതല്ലല്ല മൂന്നുനാൾ
ഒന്നുമാഹരിക്കാതെയെന്റെവീ-
ട്ടിന്റെയുള്ളിലായ് അതിഥിയായ് വസി-
ക്കുന്ന ബ്രാഹ്മണശ്രേഷ്ഠനങ്ങുതാ-
നെത്രയും നമസ്ക്കാരയോഗ്യനും.

മൂന്നുനാളുനിരാഹാരം വെടി-
ഞ്ഞെൻ ഗൃഹത്തിൽ നീ പാർത്ത ദോഷമി-
ന്നെന്നിലേശിടാതാക്കുവാനതായ്
തന്നിടാം വരം മൂന്ന്; ബ്രാഹ്മണാ.

സ്വസ്ഥമായ് ഭവിക്കട്ടെ സർവ്വതും:
ഇഷ്ടമെന്തു ചോദിച്ചുകൊള്ളുക. 09

*ശാന്തസങ്കൽപഃ സുമനാ യഥാ സ്യാദ്*
*വീതമന്യുർഗൗതമോ മാ/ഭി മൃത്യോ.*
*തത്പ്രസൃഷ്ടം മാ/ഭിവദേത്പ്രതീത*
*ഏതത് ത്രയാണാം പ്രഥമം വരം വൃണേ .10.*

മൃത്യുദേവയെൻ താത'ഗൌതമൻ'
എന്നെയോർത്തുവന്നുള്ള താപമെ-
ല്ലാം വെടിഞ്ഞവന് ശാന്തനാകണം;
ചിത്തസൌഖ്യമുണ്ടായിടേണമു-
ണ്ടായിടൊല്ല കോപാദി ദോഷവും:
ആയതിന്നതായിട്ടനുഗ്രഹം.

പിന്നെ നീ തിരിച്ചെന്നെ വീട്ടിലേ-
ക്കായയച്ചിടുംവേളയച്ഛനും
പുത്രനാണുഞാനെന്നതോർക്കണം;
എന്റെ പേരുചൊല്ലീട്ടു കൂട്ടണം.
മൂന്നുതന്നിടാമെന്നു ചൊന്നതിൽ
ആദ്യമീവരം ഞാന് വരിച്ചിടാം. 10

*യഥാ പുരസ്താദ് ഭവിതാ പ്രതീത*
*ഔദ്ദാലകിരാരുണിർമത്പ്രസൃഷ്ടഃ .*
*സുഖം ് രാത്രീഃ ശയിതാ വീതമന്യുഃ*
*ത്വാം ദദൃശിവാന്മൃത്യുമുഖാത് പ്രമുക്തം 11*

അരുണപുത്രനാം നിന്റെ താതനു-
ദ്ദാലകൻ ഭവിക്കുന്നതുണ്ടു നീ-

എന്റെ വീട്ടിലേക്കായ് വരുന്നതിൻ-
മുൻപതെങ്ങിനെ-അപ്രകാരവും.
പ്രീതനായി നീതന്നെ പുത്രനെ-
ന്നുള്ളയോർമ്മയുണ്ടായി വന്നിടും.
എന്നനുഗ്രഹഹേതുവായ് സുഖ-
നിദ്ര രാത്രിശനത്തിലും ഫലം.

മൃത്യുവായിൽനിന്നൊട്ടു മുക്തനായ്-
എത്തിടുന്ന തൻ പുത്ര ദർശനം
തീർത്തിടുന്നവനുള്ള കോപവും;
പ്രീതമാനസനായ് ഭവിച്ചിടും. 11

*സ്വർഗേ ലോകേ ന ഭയം കിഞ്ചനാസ്തി*
*ന തത്ര ത്വം ന ജരയാ ബിഭേതി .*
*ഉഭേ തീർത്വാ/ശനായാപിപാസേ*
*ശോകാതിഗോ മോദതേ സ്വർഗലോകേ 12*

ഇല്ല സ്വർഗ്ഗലോകത്തിലൊട്ടുമേ-
യില്ലതും ഭയം, ഇല്ല മൃത്യു നീ.
മൃത്യുവില്ല സ്വർഗ്ഗത്തിലാകയാ-
ലില്ലതും ഭയം ഇല്ലൊരുത്തനും.

മാത്രമല്ല ദാഹം വിശപ്പുര-
ണ്ടും കടന്നു ശോകം വെടിഞ്ഞു നൽ-
സ്വർഗ്ഗമായിടും ലോകമായതിൽ
മോദമോടിരിക്കുന്നു സർവ്വരും. 12

*സ ത്വമഗ്നിം ് സ്വർഗ്യമധ്യേഷി മൃത്യോ*
*പ്രബ്രൂഹി ത്വം ് ശ്രദ്ദധാനായ മഹ്യം*

*സ്വർഗലോകാ അമൃതത്വം ഭജന്ത*
*ഏതദ് ദ്വിതീയേന വൃണേ വരേണ 13*

അപ്രകാരമാം സ്വർഗ്ഗലോകവും
സാദ്ധ്യമാക്കിടുന്നഗ്നിസാധനാ-
ജ്ഞാനമുള്ളതാം മൃത്യുദേവ നീ
സ്വർഗ്ഗലോകമിച്ഛിച്ചിടുന്നതാ-
മെന്നെയഗ്നിദേവന്റെ സാധന-
എന്തതെന്നു കേൾപ്പിക്കവേണമെ.

ഏതൊരഗ്നിതൻ വിദ്യയഭ്യസി-
ച്ചാണു സ്വർഗ്ഗലോകത്തിലുള്ളവർ
മൃത്യുവെ ജയിച്ചമൃതരായിടു-
ന്നായൊരഗ്നിതൻ വിദ്യയെ വരി-
ക്കുന്നു ഞാൻ വരം രണ്ടുതന്നെയും. 13

*പ്ര തേ ബ്രവീമി തദു മേ നിബോധ*
*സ്വർഗ്യമഗ്നിം നചികേതഃ പ്രജാനൻ .*
*അനന്തലോകാപ്തിമഥോ പ്രതിഷ്ഠാം*
*വിദ്ധി ത്വമേതം നിഹിതം ഗുഹായാം 14*

സ്വർഗ്ഗവാസവും സാദ്ധ്യമാക്കിടും
അഗ്നിസാധന അറിവതുള്ള ഞാൻ
അറിയുവാനതും ഇച്ഛയുള്ളതാ-
കും നിനക്കുവേണ്ടീട്ടു ചൊല്ലിടാം.
എന്റെ വാക്കുകേട്ടൊക്കെയും പൊരുൾ
ചിത്തമൊന്നതാക്കീട്ടു കേൾക്കുക.

അനന്തമായിടും സ്വർഗ്ഗലോകവും
ലഭ്യമാക്കിടുന്നെന്നുമാത്രമ-

ല്ലാശ്രയം അതാകും ചരാചര-
ങ്ങൾക്കതായിടുന്നഗ്നിവിദ്യ വി-
ദ്വാന്റെ ബുദ്ധിയാകും ഗുഹക്കക-
ത്തായൊളിഞ്ഞിരിക്കുന്നതുണ്ടതും. 14

*ലോകാദിമഗ്നിം തമുവാച തസ്മൈ*
*യാ ഇഷ്ടകാ യാവതീർവാ യഥാ വാ .*
*സ ചാപി തത്പ്രത്യവദദ്യഥോക്തം*
*അഥാസ്യ മൃത്യുഃ പുനരേവാഹ തുഷ്ടഃ 15*

ലോകമാദിയാകുന്നൊരഗ്നിയെ-
ന്തെന്നു മൃത്യു കേൾപ്പിച്ചവനെയും.
ആയതിന്നതായ് വേണ്ടയിഷ്ടിക-
ളെത്രതൊക്കെയാണെത്രയെണ്ണവും.
ആയതിൻ വിധം എന്തതെന്നതും.
മൃത്യുചൊല്ലിയ തത്വമൊക്കെയും
കേട്ടുതൻ മനസ്സായിടും ഗുഹ-
ക്കുള്ളിലാക്കിയിട്ടായതൊക്കെയും
മൃത്യുവിന്നെ വീണ്ടും പറഞ്ഞു കേള്-
പ്പിച്ചതാം നചികേതസ്സിന്റെയും
ബുദ്ധി കണ്ടു സന്തുഷ്ടിപൂണ്ടെമൻ
ചൊല്ലി ബാലനോടായി പിന്നെയും: 15

*തമബ്രവീത് പ്രീയമാണോ മഹാത്മാ*
*വരം തവേഹാദ്യ ദദാമി ഭൂയഃ .*
*തവൈവ നാമ്നാ ഭവിതാ/യമഗ്നിഃ*
*സൃങ്കാം ചേമാമനേകരൂപാം ഗൃഹാണ 16*

പ്രീതമാനസനായ മൃത്യുവീ-
ണ്ടും പറഞ്ഞു; സന്തോഷമേറെയു-

ണ്ടായിടുന്നെനിക്കാകയാലെ ഞാൻ
തന്നിടുന്നു വീണ്ടും വരത്തെ 'യീ-
യഗ്നിയിന്നുതൊട്ടായി നിന്റെ നാ-
മത്തിനാലെ ചൊല്ലപ്പെടുന്നതും.
സ്വീകരിക്കു ഞാൻ നൽകിടുന്നതാ-
കുന്നനേക രൂപത്തൊടൊത്തതാം
രത്നമാല; ശബ്ദം മനോഹരം;
സ്വീകരിക്കു നാലാമതാം വരം'. 16

*ത്രിണാചികേതസ്ത്രിഭിരേത്യ സന്ധിം*
*ത്രികർമകൃത്തരതി ജന്മമൃത്യൂ .*
*ബ്രഹ്മജജ്ഞം ദേവമീഡ്യം വിദിത്വാ*
*നിചായ്യേമാം ँ ശാന്തിമത്യന്തമേതി 17*

മൂന്നുവട്ടമീ അഗ്നിചയനവും;
മൂന്നിനോടു സംബന്ധമാക്കണം:
മൂന്നുകർമ്മവും ആചരിക്കണം:
വെന്നിടാമതും ജന്മ-മൃത്യുവെ.

ബ്രഹ്മജനെ-സർവ്വജ്ഞനഗ്നിയെ
വിധിയതൊത്തവണ്ണം ചയനവും,
സാദ്ധ്യമാക്കിയാൽ സാധ്യമായിടും
എന്റെ ബുദ്ധിയിൽ കണ്ട ശാന്തിയെ. 17

*ത്രിണാചികേതസ്ത്രയമേതദ്വിദിത്വാ*
*യ ഏവം വിദ്വാം ँശ്ചിനുതേ നാചികേതം .*
*സ മൃത്യുപാശാൻ പുരതഃ പ്രണോദ്യ*
*ശോകാതിഗോ മോദതേ സ്വർഗലോകേ 18*

അഗ്നിയാം നചികേതസംബന്ധം
വിദ്യ മൂന്നറിയുന്ന ജ്ഞാനികൾ,
സാദ്ധ്യമാക്കണം അഗ്നിചയനവും:
ആയവന്റെ ദേഹം മരിപ്പത്തിൻ-
തൊട്ടുമുന്നിലായ് തട്ടിമാറ്റിടും;
മൃത്യുപാശവും, ശോക-ദോഷവും;
ആകയും കടന്നിട്ടു സ്വർഗ്ഗലോ-
കത്തിലെത്തി മോദിച്ചിടുന്നിതും. 18

*ഏഷ തേ/ഗ്നിർനചികേതഃ സ്വർഗ്യോ*
*യമവൃണീഥാ ദ്വിതീയേന വരേണ .*
*ഏതമഗ്നിം തവൈവ പ്രവക്ഷ്യന്തി ജനാസഃ*
*തൃതീയം വരം നചികേതോ വൃണീഷ്വ 19*

രണ്ടതാം വരം കൊണ്ടു നീ വരി-
ച്ചുള്ളതായിടും സ്വർഗ്ഗസാദ്ധ്യമാ-
ക്കുന്ന സാധന; അഗ്നിയെയിതാ-
നൽകിടുന്നു നീതന്നെയഗ്നിയും.
ഇന്നുതൊട്ടുനിൻ പേരുകൊണ്ടുതാൻ
ചൊല്ലിടുന്നതുണ്ടഗ്നി നാമവും.
നൽകിടുന്നിതും നാലതാം വരം,
മൂന്നതാം വരം വേണ്ടതെന്തുതാൻ? 19

*യേയം പ്രേതേ വിചികിത്സാ മനുഷ്യേ-*
*/സ്തീത്യേകേ നായമസ്തീതി ചൈകേ .*
*ഏതദ്വിദ്യാമനുശിഷ്ടസ്ത്വയാ/ഹം*
*വരാണാമേഷ വരസ്തൃതീയഃ 20*

മാനുഷന്റെ പ്രേതത്തിനൊത്തതെ-
ല്ലാം നശിച്ചിടുന്നെന്നു ചൊല്ലിടു-

ന്നുണ്ടതല്ല(അ)വന്നില്ല നാശമെ-
ന്നും പറഞ്ഞു കേൾപ്പുണ്ടതിൻ പര-
മർത്ഥമെന്തതെന്നങ്ങു ചൊല്ലണം:
മൂന്നതാം വരം ആയിടുന്നിതും. 20

*ദേവൈരത്രാപി വിചികിത്സിതം പുരാ*
*ന ഹി സുവിജ്ഞേയമണുരേഷ ധർമഃ .*
*അന്യം വരം നചികേതോ വൃണീഷ്വ*
*മാ മോപരോത്സീരതി മാ സൃജൈനം 21*

പണ്ടു സംശയം ദേവകൾക്കതു-
ണ്ടായിരുന്നതാകുന്നു; 'ധർമ്മ-മാ-
ത്മാവതെന്തതെന്നുള്ള ജ്ഞാനവും,
സൂക്ഷ്മമാണണുമാത്ര തന്നെയും:
ഇല്ലിതത്രപെട്ടെന്നു കിട്ടുകി-
ല്ലീവരം, തരാം വേറെയെന്തു വേ-
ണ്ടുന്നു ചൊല്ലുപേക്ഷിക്കിതീ വരം,
എന്നെയോർത്തു വേറെ വരിക്കുക. 21

*ദേവൈരത്രാപി വിചികിത്സിതം കില*
*ത്വം ച മൃത്യോ യന്ന സുജ്ഞേയമാത്ഥ .*
*വക്താ ചാസ്യ ത്വാദൃഗന്യോ ന ലഭ്യോ*
*നാന്യോ വരസ്തുല്യ ഏതസ്യ കശ്ചിത് 22*

'ഉണ്ടുസംശയം ദേവകൾക്കുമു-
ണ്ടായിരുന്നുപോൽ ആത്മതത്വമെ-
ന്തെന്നതെന്നുമിന്നായതിന്നെയും
അറിയുവാനെളുതല്ല'യെന്നതും
ചൊല്ലിടുന്ന ഹേ; മൃത്യുദേവ നീ-
തന്നെയെത്രയും യോഗ്യനായിടു-

ന്നുണ്ടതാത്മതത്വം കഥിപ്പതി-
ന്നന്യരാലെയും ലഭ്യമല്ലതും.
ഇല്ലിതിന്നതൊത്തില്ല വേറെയൊ-
ന്നും വരം; ഇതുതന്നെ വേണ്ടതും. 22

*ശതായുഷഃ പുത്രപൗത്രാന്വൃണീഷ്വാ*
*ബഹൂൻപശൂൻ ഹസ്തിഹിരണ്യമശ്വാൻ .*
*ഭൂമേർമഹദായതനം വൃണീഷ്വ*
*സ്വയം ച ജീവ ശരദോ യാവദിച്ഛസി 23*

നൂറുകൊല്ലമായുസ്സതുള്ളതാം
പുത്ര-പൌത്രരെ നല്കിടാം പശു-
ക്കൂട്ടമാനകൾ , കുതിരകൾ ധനം
സ്വർണ്ണവും വരിച്ചീടുകെന്തിതും.

പോരയെങ്കിൽ വിസ്താരമേറിയ
ഭൂമിയും വരിച്ചീടുകിച്ഛയെ-
ന്തുള്ളതായുസ്സിലത്രകാലവും
ജീവനും നീ വരിച്ചുകൊള്ളുക. 23

*ഏതത്തുല്യം യദി മന്യസേ വരം*
*വൃണീഷ്വ വിത്തം ചിരജീവികാം ച .*
*മഹാഭൂമൗ നചികേതസ്ത്വമേധി*
*കാമാനാം ത്വാ കാമഭാജം കരോമി 24*

ഇല്ല തുല്യമായില്ലതിന്നതൊ-
ത്തെന്നു തോന്നിടുന്നെങ്കിൽ വേറെയും
വിത്തമെത്രയും തന്നിടാം ചിര-
ഞ്ജീവിയാകുവാൻ നൽകിടാം വരം.

അല്ലയോ നചികേതസ്സേ.. മഹാ-
ഭൂമിതന്നിലെ നാഥനാകിടാം.
കാമമെന്തവയൊക്കെയും ഭുജി-
ച്ചീടുവാനതും നല്കിടാം വരം.

മർത്ത്യലോകമായുള്ളതിൽ ലഭി-
ക്കാത്തതായിടും കാമ-ഭോഗവും
നൽകിടാം നിനക്കിഷ്ടമായതെ-
ന്തൊക്കെയും വരിച്ചീടു നീ വരം. 24

*യേ യേ കാമാ ദുർലഭാ മർത്യലോകേ*
*സർവാൻ കാമാം ്ശ്ഛന്ദതഃ പ്രാർഥയസ്വ .*
*ഇമാ രാമാഃ സരഥാഃ സതൂര്യാ*
*ന ഹീദൃശാ ലംഭനീയാ മനുഷ്യൈഃ .*
*ആഭിർമത്പ്രത്താഭിഃ പരിചാരയസ്വ*
*നചികേതോ മരണം മാഽനുപ്രാക്ഷീഃ 25*

നോക്കു നീ; രഥമേറി വാദ്യമൊ-
ത്തെത്തിടുന്ന നല്ലപ്സരസ്സുകൾ
ലഭ്യമല്ലിവർ മർത്യരാലുമേ-
നല്കിടുന്നു ഞാൻ നിന്റെ കൂട്ടിനായ്.
വേണ്ട വേണ്ടിനി ചോദ്യമൊന്നുമീ
'മരണ'മെന്തതെന്നുള്ള ചോദ്യവും. 25

*ശ്വോഭാവാ മർത്യസ്യ യദന്തകൈതത്*
*സർവേന്ദ്രിയാണാം ജരയന്തി തേജഃ .*
*അപി സർവം ജീവിതമൽപമേവ*
*തവൈവ വാഹാസ്തവ നൃത്യഗീതേ 26*

അല്പമായുസ്സും, അന്ത്യമുള്ളതും,
ഇല്ലനിശ്ചയം നാളെയെന്തതും?

മർത്ത്യനായവൻ തന്റെയിന്ദ്രിയം-
തന്റെ തേജസ്സിൽ ജര വരുത്തിടു-
ന്നായിടുന്നതാകുന്ന മൃത്യു നീ-
കാട്ടിടുന്നതാകുന്ന വാഹനം;
നൃത്തഗീതമൊത്തുള്ള നാരിമാർ-
വേണ്ട: അതൊക്കെയും നീയെടുക്കുക. 26

*ന വിത്തേന തർപണീയോ മനുഷ്യോ*
*ലപ്സ്യാമഹേ വിത്തമദ്രാക്ഷ്മ ചേത്ത്വാ .*
*ജീവിഷ്യാമോ യാവദീശിഷ്യസി ത്വം*
*വരസ്തു മേ വരണീയഃ സ ഏവ 27.*

തൃപ്തനായിയിടുന്നില്ല മാനുഷർ
വിത്തമെത്രയുണ്ടെന്നിരിക്കിലും
ലഭ്യമെത്രയും വിത്തമങ്ങയെ
കണ്ടുകിട്ടിടുന്നുണ്ടവനതും.

മൃത്യുശാസകൻ അങ്ങതെത്രനാൾ-
മിത്രമത്രനാളുണ്ടു ജീവനും.
ആകയാൽ വരിക്കുന്നു ഞാൻ വരം
ആത്മതത്വവിജ്ഞാനമൊന്നതും. 27

*അജീര്യതാമമൃതാനാമുപേത്യ*
*ജീര്യന്മർത്യഃ ക്വധഃസ്ഥഃ പ്രജാനൻ .*
*അഭിധ്യായൻ വർണരതിപ്രമോദാൻ*
*അതിദീർഘേ ജീവിതേ കോ രമേത 28..*

ഭൂമിയാമധോലോകവാസിയാം
ജരയതുള്ളതാം മർത്ത്യനായവൻ:
ജരയതില്ലതും അമൃതമായിടു-
ന്നുണ്ടവസ്ഥയെ കണ്ടറിഞ്ഞവൻ

വർണ്ണ-ഭോഗ-ദോഷാദിഭേദവും
അഭ്യസിച്ചതായുള്ള ബുദ്ധിമാൻ;
ദീർഘമായിടും ജീവിതത്തെയി-
ച്ഛിച്ചിടുന്നതും ഇല്ലൊരുത്തനും. 28

*യസ്മിന്നിദം വിചികിത്സന്തി മൃത്യോ*
*യത്സാമ്പരായേ മഹതി ബ്രൂഹി നസ്തത് .*
*യോ/യം വരോ ഗൂഢമനുപ്രവിഷ്ടോ*
*നാന്യം തസ്മാന്നചികേതാ വൃണീതേ 29.*

മൃത്യുദേവ യാതൊന്നതായതും
ഉണ്ടതുണ്ടതല്ലില്ലയില്ല യെ-
ന്നുള്ള സംശയം ഉള്ളതായിടും
ആയതാം പരലോകതത്വവും;

മൂന്നതായിഞാൻ വേണമെന്നതും
ചൊന്നതായിടും ഗൂഢമായതും
ആയതാം വരം ഞാൻ വരിച്ചിടാം:
ചൊല്ലിടേണമിന്നാത്മതത്ത്വവും.

ഇല്ല ഞാൻ വരിക്കുന്നതില്ല വേ-
റൊന്നുമീവരംതന്നെ വേണ്ടതും. 29

*ഇതി കാഠകോപനിഷദി പ്രഥമാധ്യായേ പ്രഥമാ വല്ലീ .*

കഠോപനിഷത്തിൽ ഒന്നാം അദ്ധ്യായം
ഒന്നാം വല്ലി കഴിഞ്ഞു.

--- x ---

## അദ്ധ്യായം 01
## വല്ലി 02

*അന്യച്ഛ്രേയോ/ന്യദുതൈവ പ്രേയ-*
*സ്തേ ഉഭേ നാനാർഥേ പുരുഷം ് സിനീതഃ .*
*തയോഃ ശ്രേയ ആദദാനസ്യ സാധു*
*ഭവതി ഹീയതേ/ർഥാദ്യ ഉ പ്രേയോ വൃണീതേ 1*

ശ്രേയസ്സെന്നതും പ്രേയസ്സെന്നതും
ആയിടുന്നു വെവ്വേറെ രണ്ടതും:
ആയിടുന്നിവ രണ്ടുതന്നെ നാ-
നാർത്ഥമായി ബന്ധിപ്പതുണ്ടതിൽ.
ശ്രേയസ്സിന്നെയുൾക്കൊണ്ടിടും പുമാൻ
സാധുവായ് ഭവിക്കുന്നതുണ്ടതും.
ആരുപ്രേയസ്സിന്നെ വരിപ്പവൻ
അർത്ഥഹീനനായ് ഭ്രഷ്ടനായിടും. 01

*ശ്രേയശ്ച പ്രേയശ്ച മനുഷ്യമേതഃ*
*തൗ സമ്പരീത്യ വിവിനക്തി ധീരഃ .*
*ശ്രേയോ ഹി ധീരോ/ഭി പ്രേയസോ വൃണീതേ*
*പ്രേയോ മന്ദോ യോഗക്ഷേമാദ്വൃണീതേ 2*

പ്രാപ്യമായിടുന്നുണ്ടു മർത്യനും
ശ്രേയസ്സിന്നെയും, പ്രേയസ്സിന്നെയും.
ധീരനായവൻ രണ്ടതിന്നെയും
കണ്ടറിഞ്ഞു രണ്ടും തരംതിരി-
ച്ചിട്ടവിദ്യയാകുന്ന പ്രേയസി-
ന്നെ തഴഞ്ഞവൻ ശ്രേഷ്ഠമായിടും-
വിദ്യയായിടും ശ്രേയസിന്നെയും
സ്വീകരിച്ചിടുന്നുണ്ടു ബുദ്ധിമാൻ.

മന്ദരായിടുന്നൽപബുദ്ധികൾ-
തന്റെ ലൗകികം യോഗക്ഷേമവും
ലക്ഷ്യമാണവർക്കാകയാൽ വരി-
ക്കുന്നു പ്രേയസാകുന്നവിദ്യയെ. 02

*സ ത്വം പ്രിയാൻപ്രിയരൂപാംശ്ച കാമാൻ*
*അഭിധ്യായന്നചികേതോ/ത്യസ്രാക്ഷീഃ .*
*നൈതാം സൃങ്കാം വിത്തമയീമവാപ്തോ*
*യസ്യാം മജ്ജന്തി ബഹവോ മനുഷ്യാഃ 3*

അല്ലയോ നചികേത ഞാൻ നിന-
ക്കായി നൽകിയതാം പ്രിയങ്ങളും,
പ്രീതിയൊക്കെയുണ്ടാക്കിടുന്നതാ-
കുന്ന കാമസാദ്ധ്യങ്ങളായതും
നീ നിരൂപണംചെയ്തു കണ്ടറി-
ഞ്ഞൊക്കെയും ത്യജിച്ചിന്നു ബ്രാഹ്മണ:
വിത്തമേറെയുണ്ടാക്കിടുന്നതി-
ന്നായി മാനുഷർ ബുദ്ധിമുട്ടിയി-
ട്ടായ് ചരിച്ചിടും കർമ്മമാർഗ്ഗവും
നീ വരിച്ചതില്ലാ... വെടിഞ്ഞു നീ. 03

*ദൂരമേതേ വിപരീതേ വിഷൂചീ*
*അവിദ്യാ യാ ച വിദ്യേതി ജ്ഞാതാ .*
*വിദ്യാഭീപ്സിനം നചികേതസം മന്യേ*
*ന ത്വാ കാമാ ബഹവോ/ലോലുപന്ത 4.*

വിദ്യയെന്തുതാനെന്തവിദ്യയും:
ആയിടുന്നിവ രണ്ടതിന്നിട-
ക്കുണ്ടതേറെയാകുന്നു ദൂരവും;
രണ്ടതും വിപരീതമായതും.

അല്ലയോ നചികേത, കാമമാ-
കുന്നവയ്ക്കടിപ്പെട്ടതില്ല നീ.
ആയിടുന്നു നിന്നിച്ഛ വിദ്യയിൽ
എന്നുഞാൻ ധരിക്കുന്നതുണ്ടതും. 04

*അവിദ്യായാമന്തരേ വർത്തമാനാഃ*
*സ്വയം ധീരാഃ പണ്ഡിതംമന്യമാനാഃ .*
*ദന്ദ്രമ്യമാണാഃ പരിയന്തി മൂഢാ*
*അന്ധേനൈവ നീയമാനാ യഥാന്ധാഃ 5.*

അവിദ്യതന്റെയുള്ളിൽ സ്വയം വസി-
ച്ചിട്ടു ബുദ്ധിമാൻ-പണ്ടിതന്നുമാ-
കുന്നു താനിതെന്നോർത്തിടുന്നവൻ;
മൂഢനാണവൻ: ആയിടുന്നവൻ-
അന്ധനായവൻ തന്റെകൈപിടി-
ച്ചിട്ടു ദുർഘടം മാർഗ്ഗമായതിൽ-
ക്കൂടി യാത്രചെയ്തുഴറിടുന്നതാം
അന്ധനൊത്തപോലായിടുന്നവൻ. 05

*ന സാമ്പരായഃ പ്രതിഭാതി ബാലം*
*പ്രമാദ്യന്തം വിത്തമോഹേന മൂഢം .*
*അയം ലോകോ നാസ്തി പര ഇതി മാനീ*
*പുനഃ പുനർവശമാപദ്യതേ മേ 6.*

വിത്തമോഹമാദ്യന്തമേറിടും-
മൂഢനില്ലതും ജ്യോതിസാധന.
ഇല്ലവന്നു പരലോക ചിന്തയും;
ആയിടുന്നി(ഇ)ഹംതന്നെ സർവ്വതും.
എത്തിടുന്നവൻ എന്റടുക്കലും:
പേത്തു പേർത്തു നൽകുന്നു ജന്മവും. 06

*ശ്രവണായാപി ബഹുഭിര്യോ ന ലഭ്യഃ*
*ശൃണ്വന്തോ/പി ബഹവോ യം ന വിദ്യുഃ .*
*ആശ്ചര്യോ വക്താ കുശലോ/സ്യ ലബ്ധാ*
*ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ 7.*

ഇല്ല ലഭ്യമല്ലായ തത്വവും;
കേൾക്കുവാനുമാവില്ലനേകലോ-
കർക്കതല്ലതും കേട്ടിടുന്നതു-
ണ്ടെങ്കിലും ലഭിപ്പില്ല വിദ്യയും.
വിദ്യതന്റെവക്താവപൂർവനും:
ബുദ്ധിമത്തനാശ്ചര്യമാണവൻ.
ആയതാം കുശലനാലെ വിദ്യയും-
നേടിടുന്നതത്യന്തമത്ഭുതം. 07

*ന നരേണാവരേണ പ്രോക്ത ഏഷ*
*സുവിജ്ഞേയോ ബഹുധാ ചിന്ത്യമാനഃ .*
*അനന്യപ്രോക്തേ ഗതിരത്ര നാസ്തി*
*അണീയാൻ ഹ്യതർക്യമണുപ്രമാണാത് 8.*

ഉണ്ടതുണ്ടതുണ്ടില്ലയില്ലയെ-
ന്നുള്ളതാം പലമട്ടു കേട്ടിട്ടും-
തത്വമിന്നവരനായിടും നരൻ-
ചൊല്ലിടുന്നതായീടുകിൽ അതും-
ഇല്ല വേണ്ടവണ്ണം ഗ്രഹിപ്പതി-
ന്നാവുകില്ല പാൾവേലയായിടും.
അനന്യനായവൻ ചൊല്ലിയാലതും
തോന്നുകില്ല പലജാതിയെന്നതും.
അണുവതിന്റെയും അണുവതായിടും-
വിദ്യ തർക്കശാസ്ത്രത്തിനപ്പുറം. 08

*നൈഷാ തർകേണ മതിരാപനേയാ*
*പ്രോക്താന്യേനൈവ സുജ്ഞാനായ പ്രേഷ്ഠ .*
*യാം ത്വമാപഃ സത്യധൃതിർബതാസി*
*ത്വാദൃങ്നോ ഭൂയാന്നചികേതഃ പ്രഷ്ടാ 9*

പ്രേഷ്ഠ; പ്രാപ്യമല്ലായ തത്വവും:
തർക്കമല്ലതിൻ മാർഗ്ഗമായതും.
അനന്യനായവൻതന്നെ ചൊല്ലിവേ-
ണം ഗ്രഹിക്കുവാൻ ആത്മതത്വവും.
അല്ലയോ നചികേത-യിച്ഛയു-
ണ്ടായിടുന്നു നീ ശിഷ്യനാവുക. 09

*ജാനാമ്യഹം ശേവധിരിത്യനിത്യം*
*ന ഹ്യധ്രുവൈഃ പ്രാപ്യതേ ഹി ധ്രുവം തത് .*
*തതോ മയാ നാചികേതശ്ചിതോ/ഗ്നിഃ*
*അനിത്യൈർദ്രവ്യൈഃ പ്രാപ്തവാനസ്മി നിത്യം 10.*

നിധിയതൊൻപതിൽ ഒന്നു 'ശേവധി'-
യെന്നിരിക്കിലും നിത്യമല്ലതും.
നിത്യമായതാകുന്നതാം നിധി-
ലഭ്യമല്ല അനിത്യത്തിനാലെയും.
എന്നിരിക്കിലും നിത്യമല്ലതാ-
യുള്ള ദ്രവ്യഹോമാദി പൂജയാൽ
നിത്യമായിടുന്നായതിന്നെയും-
ലഭ്യമായെനിക്കെമകിരീടവും. 10

*കാമസ്യാപ്തിം ജഗതഃ പ്രതിഷ്ഠാം*
*ക്രതോരാനന്ത്യമഭയസ്യ പാരം .*
*സ്തോമമഹദുരുഗായം പ്രതിഷ്ഠാം ദൃഷ്ട്വാ*
*ധൃത്യാ ധീരോ നചികേതോ/ത്യസ്രാക്ഷീഃ 11*
*.*

തന്നു ഞാൻ നിനക്കായി സ്വർഗ്ഗലോ-
കം: നരന്റെ കാമത്തിൻ പൂരകം.
ആയിടും ജഗത്തിന്നതാശ്രയം:
അന്ത്യമില്ലഅഭയമായിടുന്നിടം.
ആയിടുന്നതഐശ്വര്യ പൂർണ്ണമുൽ-
കൃഷ്ടമായിടുന്നായതാംനില-
കണ്ടറിഞ്ഞതിൻശേഷവും നചി-
കേതസ്സേ: ഉപേക്ഷിച്ചു ധീര നീ. 11

*തം ദുർദർശം ഗൂഢമനുപ്രവിഷ്ടം*
*ഗുഹാഹിതം ഗഹ്വരേഷ്ഠം പുരാണം .*
*അധ്യാത്മയോഗാധിഗമേന ദേവം*
*മത്വാ ധീരോ ഹർഷശോകൗ ജഹാതി 12.*

ഇല്ല കാണുവാനാവുകില്ലതും:
ഗൂഢമാണതങ്ങുള്ളിലാണതും.
ഗഹ്വരത്തിലാകുന്നു വാസമാ-
കും പുരാണനാകുന്നതിന്നെയ-
ദ്ധ്യാത്മയോഗമാർഗ്ഗത്തിലൂടെ സാ-
ക്ഷാത്ക്കരിച്ചിടും ബുദ്ധിമത്തവ-
ന്നില്ല ഹർഷമില്ലാ വിഷാദവും;
രണ്ടതും ത്യജിക്കുന്നു ധീരനും. 12

*ഏതച്ഛ്രുത്വാ സമ്പരിഗൃഹ്യ മർത്യഃ*
*പ്രവൃഹ്യ ധർമ്യമണുമേതമാപ്യ .*
*സ മോദതേ മോദനീയം ँ ഹി ലബ്ധ്വാ*
*വിവൃതം ँ സദ്മ നചികേതസം മന്യേ 13.*

മർത്ത്യനാത്മതത്വങ്ങളൊക്കെയും-
കേട്ടു വേണ്ടവണ്ണം പരിഗ്രഹി-

ച്ചിട്ടു ധർമ്മമൊത്തണുവതൊത്തതാ-
മായതിന്നെയും വേർതിരിച്ചറി-
ഞ്ഞിട്ടു മോദമുണ്ടാക്കിടുന്നത്
കൈക്കലാക്കി മോദിച്ചിടുന്നിതും.
ഇപ്രകാരമാം സദ്ഭവനവാ-
തിൽ നിനക്കുവേണ്ടി തുറന്നിതും. 13

*അന്യത്ര ധർമാദന്യത്രാധർമാ-*
*ദന്യത്രാസ്മാത്കൃതാകൃതാത് .*
*അന്യത്ര ഭൂതാച്ച ഭവ്യാച്ച*
*യത്തത്പശ്യസി തദ്വദ .. 14..*

മൃത്യുദേവയെങ്കിൽ പറഞ്ഞിടൂ;
ധർമ്മമെന്നതിൽനിന്നു വേറെ-യ-
ധർമ്മമെന്നതിൽനിന്നു വേറെയും;
കാര്യ-കാരണം വേറെയെന്തതും?
ഭൂത-ഭാവിയും; പിന്നെയങ്ങറി-
ഞ്ഞുള്ളതൊക്കെയും ആയതിന്നെയും:
യോഗ്യനാനുഞാനെന്നുതോന്നിടു-
ന്നെങ്കിലങ്ങെനിക്കായ് വദിക്കുക. 14

*സർവേ വേദാ യത്പദമാമനന്തി*
*തപാംꣳസി സർവാണി ച യദ്വദന്തി .*
*യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി*
*തത്തേ പദꣳ സംഗ്രഹേണ ബ്രവീമ്യോമിത്യേതത് 15*

സർവവേദമെന്തൊന്നിനെ വദി-
ക്കുന്നിതെന്തിനായ് ചെയ്തിടും തപ-
സ്സെന്തതിച്ഛയായ് ബ്രഹ്മചര്യവും
ആചരിച്ചിടുന്നായതാം പദം

സംഗ്രഹിച്ചു ഞാൻ ചൊല്ലിടാമതേ-
കാക്ഷരം പദം: 'ഓം' അതായിടും. 15

*ഏതദ്ധ്യേവാക്ഷരം ബ്രഹ്മ ഏതദ്ധ്യേവാക്ഷരം പരം .*
*ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ യോ യദിച്ഛതി തസ്യ തത് 16*

ആയിടുന്നിതീ അക്ഷരം പദം:
ആയിടുന്നിതും ബ്രഹ്മമായതും.
ആയിടുന്നൊരോം(ഓം)കാരമക്ഷരം
ജ്ഞാനിയായവന്നിച്ഛയെന്തതാ-
യീടുവാനവൻ ആയിടുന്നത്. 16

*ഏതദാലംബനം ്ശ്രേഷ്ഠമേതദാലംബനം പരം .*
*ഏതദാലംബനം ജ്ഞാത്വാ ബ്രഹ്മലോകേ മഹീയതേ 17*

ആയിടുന്നിതാലംബനം പര-
ബ്രഹ്മലബ്ധിയുണ്ടാകുവാൻ അതി-
ശ്രേഷ്ഠമായതോം(ഓം)കാരമായിടും.
ആയൊരക്ഷരജ്ഞാനി പൂജ്യനാ-
കുന്നു ബ്രഹ്മലോകത്തിലും അവൻ. 17

*ന ജായതേ മ്രിയതേ വാ വിപശ്ചിൻ*
*നായം കുതശ്ചിന്ന ബഭൂവ കശ്ചിത് .*
*അജോ നിത്യഃ ശാശ്വതോ/യം പുരാണോ*
*ന ഹന്യതേ ഹന്യമാനേ ശരീരേ .. 18*

ഇല്ല ജന്മമില്ലാ മരിച്ചിടു-
ന്നില്ല നിത്യജ്ഞാനസ്വരൂപമാ-
ത്മാവതിന്റെയും കാര്യ-കാരണം
അല്ലയല്ല മറ്റൊന്നുമല്ലതും:
ആയിടുന്നു വേറൊന്നുതന്നെയാ-
ത്മാവുനിത്യനാകുന്നു, ശാശ്വതൻ,

ആയിടും പുരാണൻ ഹനിപ്പതി-
ന്നാവുകില്ലദേഹം ഹനിക്കിലും. 18

*ഹന്താ ചേന്മന്യതേ ഹന്തും ് ഹതശ്ചേന്മന്യതേ ഹതം .*
*ഉഭൌ തൌ ന വിജാനീതോ നായം ് ഹന്തി ന-*
*ഹന്യതേ 19*

ഹനിച്ചിടുന്നവൻ ധരിച്ചു ഞാൻ ഹനി-
ച്ചെന്നു, മറ്റവൻ ഞാൻ മരിപ്പതും:
ധരിച്ചിടുന്നതില്ലായ രണ്ടുപേർ;
ആത്മതത്വമെന്തെന്ന സത്യവും.
ഇല്ല കൊല്ലുവാനാവുകില്ലയാ-
ത്മാവിനില്ലതും നാശമായതും. 19

*അണോരണീയാന്മഹതോ മഹീയാ-*
*നാത്മാ/സ്യ ജന്തോർനിഹിതോ ഗുഹായാം .*
*തമക്രതുഃ പശ്യതി വീതശോകോ*
*ധാതുപ്രസാദാന്മഹിമാനമാത്മനഃ 20.*

ചെറുതതായിടുന്നണുവിലും ചെറു-
തായതും മഹീയം മഹത്തിലും.
ആയിടുന്നൊരാത്മാവു ജന്തുവി-
ന്നുള്ളിലെ ഗുഹക്കുള്ളിൽ വാസവും.
കാമമറ്റതാം ജീവിതന്റെ ധാ-
തുക്കൾതൻ പ്രസാദത്തിനാലെയാ-
ത്മാവുതൻ മഹിമാവതിന്നെ ശോ-
കം വെടിഞ്ഞു ദർശ്ശിച്ചിടുന്നതും. 20

*ആസീനോ ദൂരം വ്രജതി ശയാനോ യാതി സർവതഃ .*
*കസ്തം മദാമദം ദേവം മദന്യോ ജ്ഞാതുമർഹതി 21.*

ദൂരെ ദൂരെ ദിക്കൊക്കെയും പറ-
ന്നെതിടുന്നനങ്ങാതിരിക്കിലും:
എത്തിടുന്നിതെല്ലായിടത്തുമാ-
ത്മാവു നീ ശയിച്ചീടുകെങ്കിലും.
മദിച്ചിടുന്നതും, മദിച്ചിടാത്തതും,
ആയിടുന്നതാമാത്മദേവനെ
ഞാനൊഴിച്ചതിന്നാരതിന്നെയും
അറിയുവാനതും അർഹനല്ലതും. 21

*അശരീരം ് ശരീരേഷ്വനവസ്ഥേഷ്വവസ്ഥിതം .*
*മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി 22.*

അനിത്യമായിടും ദേഹമായതി-
ന്നുള്ളിൽ വാസമാക്കുന്ന ദേഹഹീ-
നൻ മഹാൻ വിഭും ആകുമാത്മനെ
കണ്ടറിഞ്ഞുസാക്ഷാത്കരിച്ചിടും
ബുദ്ധിമാനവന്നില്ല ശോകവും. 22

*നായമാത്മാ പ്രവചനേന ലഭ്യോ*
*ന മേധയാ ന ബഹുനാ ശ്രുതേന .*
*യമേവൈഷ വൃണുതേ തേന ലഭ്യഃ*
*തസ്യൈഷ ആത്മാ വിവൃണുതേ തനൂം ് സ്വാം 23.*

ലഭ്യമല്ലയാത്മാവതിന്നെയും
പുസ്തകം പഠിച്ചൊക്കെയും ഗ്രഹി-
ച്ചെന്നിരിക്കിലും, പ്രവചനത്തിലും,
ശാസ്ത്രതത്ത്വമൊക്കെഗ്രഹിക്കിലും.
ഏതൊരുത്തനെ ആയവൻ വരി-
ക്കുന്നവന്നുമാത്രം ലഭിച്ചിടും:
ആയവന്നെയാത്മാവുതന്റെസ-
ത്യസ്വരൂപവും കാട്ടിടുന്നതും. 23

*നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ .*
*നാശാന്തമാനസോ വാ/പി പ്രജ്ഞാനേനൈന-*
*മാപ്നുയാത് .. 24..*

ഇല്ല കണ്ടുകിട്ടീടുകില്ലയാ-
ത്മാവതിന്നെ; ദുശ്ചരിതമായതിൽ-
നിന്നുപിൻതിരിയാത്തവൻ അവൻ
ബ്രഹ്മജ്ഞാനിയാണെന്നിരിക്കിലും:
ശാന്തിചിന്തയാൽ ചിത്തശാന്തികൈ-
വിട്ടവന്നു കിട്ടില്ലയാത്മനെ. 24

*യസ്യ ബ്രഹ്മ ച ക്ഷത്രം ച ഉഭേ ഭവത ഓദനഃ .*
*മൃത്യുര്യസ്യോപസേചനം ക ഇത്ഥാ വേദ യത്ര സഃ 25*

ബ്രഹ്മ-ക്ഷത്രവർണ്ണങ്ങൾ രണ്ടതും-
അന്നമാക്കിടുന്നാത്മനായവൻ;
മൃത്യുവേക്കറിയാക്കി ഭോജനം-
ചെയ്തിടുന്നവൻ വേദവിത്തവൻ;
അറിവതെന്തതെന്നറിയുമായവൻ;
അറിവതാത്മതത്വത്തെ ആയവൻ. 25

*ഇതി കാഠകോപനിഷദി പ്രഥമാധ്യായേ ദ്വിതീയാ വല്ലീ .*

കഠോപനിഷത്ത് ഒന്നാം അദ്ധ്യായം-
രണ്ടാം വല്ലി കഴിഞ്ഞു.

--- x ---

## അദ്ധ്യായം 01
## വല്ലി 03

*ഋതം പിബന്തൗ സുകൃതസ്യ ലോകേ*
*ഗുഹാം പ്രവിഷ്ടൗ പരമേ പരാർധേ .*
*ഛായാതപൗ ബ്രഹ്മവിദോ വദന്തി*
*പഞ്ചാഗ്നയോ യേ ച ത്രിണാചികേതാഃ 1.*

സുകൃതസിദ്ധമാകും ഫലം കുടി-
ക്കുന്നു ജീവയാത്മാവതൊക്കെയും;
ബുദ്ധിയാംഗുഹാവാസി പരമ-
മാത്മാവു രണ്ടതും; വെയിലിനാലെയു-
ണ്ടായിടും തണൽപോലെ രണ്ടതാ-
ത്മാക്കളെന്നു ചൊല്ലുന്നു ബ്രഹ്മവി-
ത്തുക്കളായവർ; മാത്രമല്ല മൂ-
ന്നഗ്നിചയനവും ചെയ്തിടുന്നവർ:
അഗ്നിയഞ്ചതൊത്തുള്ളതാം ഗൃഹ-
സ്ഥാശ്രമിക്കുമാകും മതം ഇത്. 01

*യഃ സേതുരീജാനാനാമക്ഷരം ബ്രഹ്മ യത് പരം .*
*അഭയം തിതീർഷതാം പാരം നാചികേതം ँ ശകേമഹി.2..*

യാതൊരഗ്നിതൻ യജനമായിടു-
ന്നുണ്ടു കർമ്മികൾക്കാശ്രയം, അവർ-
ക്കായതാം നചികേതനഗ്നിചയ-
നത്തിനുള്ളതാം ശക്തി ലഭ്യവും.
അഭയമായിടും അക്കരക്കുചെ-
ന്നെത്തുവാനതങ്ങിച്ഛയുള്ളവർ-
ക്കാശ്രയം അതാകുന്നൊരക്ഷരം:
ബ്രഹ്മവിദ്യ കൈവല്യമായിടും. 02

*ആത്മാനം ് രഥിതം വിദ്ധി ശരീരം ് രഥമേവ തു .*
*ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച 3*
*ഇന്ദ്രിയാണി ഹയാനാഹുർവിഷയാം ് സ്തേഷു ഗോചരാൻ .*
*ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ ..4*

ദേഹമായിടും തേരതിന്റെ തേ-
രാളിയാണതാത്മാവുതന്നെയും.
മനസ്സതാം കടിഞ്ഞാണിനാലെയാ-
തേർ തെളിച്ചിടും ബുദ്ധി സാരഥി.
ആശ്വമായിടുന്നിന്ദ്രിയങ്ങൾതൻ
മാർഗ്ഗമാണതും വിഷയസൌഖ്യവും.
ദേഹമിന്ദ്രിയം മനസ്സുചേർന്നയാ-
ത്മാവുതന്നെ ഭോക്താവതാവതായതും. 03/4

*യസ്ത്വവിജ്ഞാനവാൻഭവത്യയുക്തേന മനസാ സദാ .*
*തസ്യേന്ദ്രിയാണ്യവശ്യാനി ദുഷ്ടാശ്വാ ഇവ സാരഥേഃ 5*

ആരതും സദാ യുക്തിഹീനമാം-
ചിത്തമൊത്തഅവിജ്ഞാനിയായ് ഭവി-
ക്കുന്നവന്റെയാ ബുദ്ധി-സാരഥി-
ക്കാവതില്ലധീനം; മെരുക്കമെ-
ത്താത്തയിന്ദ്രിയാശ്വങ്ങളഞ്ചതും. 05

*യസ്തു വിജ്ഞാനവാൻഭവതി യുക്തേന മനസാ സദാ*
*തസ്യേന്ദ്രിയാണി വശ്യാനി സദശ്വാ ഇവ സാരഥേഃ .6*

ആരതും സദാ യുക്തിഭദ്രമാം-
ചിത്തമൊത്തു വിജ്ഞാനിയായ് ഭവി-
ക്കുന്നവന്റെയാ ബുദ്ധി: സാരഥി-
ക്കായിടുന്നധീനം; മെരുക്കമു-
ള്ളശ്വമഞ്ചതും ആകുമിന്ദ്രിയം. 06

*യസ്ത്വവിജ്ഞാനവാൻഭവത്യമനസ്കഃ സദാ/ശുചിഃ .*
*ന സ തത്പദമാപ്നോതി സംസാരം ചാധിഗച്ഛതി .7*

ഏതുസാരഥി ആയിടുന്നവി-
ജ്ഞാനിയും സദാ പാപചിന്തയാൽ
ചഞ്ചലിച്ചിടും ചിത്തബുദ്ധിമാൻ:
എത്തുകില്ലവൻ അക്ഷരംപദം;
വീണിടുന്നു സംസാരസാഗരം. 07

*യസ്തു വിജ്ഞാനവാൻഭവതി സമനസ്കഃ സദാ ശുചിഃ*
*സ തു തത്പദമാപ്നോതി യസ്മാദ്ഭൂയോ ന ജായതേ .8*

ഏതുസാരഥി ആയിടുന്നു വി-
ജ്ഞാനിയും സദാ ശുദ്ധമായിടും
ചിന്തയാൽ ദൃഢചിത്ത-ബുദ്ധിമാൻ:
എത്തിടും പുനർജന്മമില്ലതും,
ആയിടുന്നിടം അക്ഷരംപദം. 08

*വിജ്ഞാനസാരഥിര്യസ്തു മനഃ പ്രഗ്രഹവാന്നരഃ .*
*സോ/ധ്വനഃ പാരമാപ്നോതി തദ്വിഷ്ണോഃ പരമം പദം 9*

ജ്ഞാനിസാരഥി ഉള്ളതായിടും
ചിത്തമുൾവലിച്ചുള്ളതാം രഥി
എത്തിടുന്നു സംസാരമായിടും
സാഗരത്തിനങ്ങേക്കരക്കത്തും:
എത്തിടുന്നവൻ പരമമാം പദം-
ആയിടുന്നിടം വിഷ്ണുതൻ പദം. 09

*ഇന്ദ്രിയേഭ്യഃ പരാ ഹ്യർഥാ അർഥേഭ്യശ്ച പരം മനഃ .*
*മനസസ്തു പരാ ബുദ്ധിർബുദ്ധേരാത്മാ മഹാൻപരഃ 10.*

സ്തൂലമായിടും ഇന്ദ്രിയങ്ങൾത-
ന്നർത്ഥമഞ്ചതും സൂക്ഷ്മമായിടും.
സൂക്ഷ്മമായിടുന്നർത്ഥമായതി-
ന്നേറെസൂക്ഷ്മവും ആയിട്ടും മനസ്സ്.
ഏറെ സൂക്ഷ്മമാകും മനസ്സിലും
സൂക്ഷ്മമായിടുന്നുണ്ടു ബുദ്ധിയും.
ആയിടുന്നതുണ്ടുണ്ടു ബുദ്ധിയേ-
ക്കാളുമെത്രയും സൂക്ഷ്മമായിടും;
ആയിടുന്നതാത്മാവുതന്നെയും:
പരമമായിടുന്നൂ, മഹത് അത്. 10

*മഹതഃ പരമവ്യക്തമവ്യക്താത്പുരുഷഃ പരഃ .*
*പുരുഷാന്ന പരം കിഞ്ചിത്സാ കാഷ്ഠാ സാ പരാ ഗതിഃ 11*

ആയിടുന്നു സൂക്ഷ്മം മഹത്തിനേ-
ക്കാളുമേറെ അവ്യക്തമായത്.
ആയിടും പരം പുരുഷനായിടു-
ന്നേറെസൂക്ഷ്മമവ്യക്തമപ്പുറം.
ആയിടുന്നതും പരമകാഷ്ഠയാ-
കുന്നതാംഗതി ആണു പുരുഷനും. 11

*ഏഷ സർവേഷു ഭൂതേഷു ഗൂഢോ//ത്മാ ന പ്രകാശതേ*
*ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ*
*സൂക്ഷ്മദർശിഭിഃ .. 12..*

ഗൂഢമായിരിക്കുന്നു സർവ്വഭൂ-
തത്തിനുള്ളിലായ്ത്തന്നെ പുരുഷനും.
ആകയാലവൻ ഇല്ലതുംപ്രകാ-
ശിപ്പതില്ലയാത്മാവതെന്നപോൽ.
എന്നിരിക്കിലും കണ്ടിടുന്നതു-
ണ്ടുണ്ടു സൂക്ഷ്മദൃക്കുക്കളായതാം-

. ബുദ്ധിമത്തതാകുന്ന പണ്ഡിതർ:
ഏകാഗ്രമായിടും തന്റെ ബുദ്ധിയാൽ. 12

*യച്ഛേദ്വാങ്മനസീ പ്രാജ്ഞസ്തദ്യച്ഛേജ്ജ്ഞാന ആത്മനി .*
*ജ്ഞാനമാത്മനി മഹതി നിയച്ഛേത്തദ്യച്ഛേച്ഛാന്ത ആത്മനി 13*

പ്രാജ്ഞനായവൻ വാക്കതിന്നെയും
ചിത്തമായതിന്നുള്ളിലാക്കണം.
ആയതാം മനസ്സിന്നെ ജ്ഞാനമാ-
കുന്നതാം പ്രകാശത്തിലാക്കണം.
ആയതായിടും ജ്ഞാനദീപമാ-
ത്മാവതാം മഹാൻ തന്നിലാക്കണം.
ആയതാം മഹാത്മാവതിന്നെയും
ആക്കിടേണ്ടതുണ്ടുണ്ടു ശാന്തമാം
സാക്ഷിയായിടും മുഖ്യമായതാ-
കുന്നതാം പരം ആത്മനുള്ളിലും. 13

*ഉത്തിഷ്ഠത ജാഗ്രത*
*പ്രാപ്യ വരാന്നിബോധത .*
*ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ*
*ദുർഗം പഥസ്തത്കവയോ വദന്തി 14.*

ഉണരുവിൻ ഉണർന്നേൽക്കുവിൻ-
ഗുരുവരനിൽനിന്നു നേടീടു ബോധവും.
മൂർച്ചകൂട്ടിയ കത്തിവായ്ത്തല-
മേലെയുള്ളതാം യാത്ര ദുർഘടം.
ആയതാംവഴി യാത്ര ദുർഗ്ഗമെ-
ന്നുംകഥിധിപ്പതുണ്ടുണ്ടു ബുദ്ധിമാൻ. 14

*അശബ്ദമസ്പർശമരൂപമവ്യയം*
*തഥാ/രസം നിത്യമഗന്ധവച്ച യത് .*
*അനാദ്യനന്തം മഹതഃ പരം ധ്രുവം*
*നിചായ്യ തന്മൃത്യുമുഖാത് പ്രമുച്യതേ 15.*

ശബ്ദമില്ലതും, സ്പർശ്ശമില്ലതും;
രൂപമില്ല രസ-ഗന്ധമില്ലതും:
ക്ഷയമതില്ലതും, നിത്യമായതും
അദിയില്ലയാകുന്നനന്തവും
മഹത്തിൽനിന്നുമാകുന്നതും പരം-
പൊരുളതും ധ്യവം ആയിടുന്നതും:
ആയതിന്നെയും ആത്മനെന്നറി-
യുന്നവന്നതില്ലില്ല മൃത്യുവും. 15

*നാചികേതമുപാഖ്യാനം മൃത്യുപ്രോക്തം് സനാതനം .*
*ഉക്ത്വാ ശ്രുത്വാ ച മേധാവീ ബ്രഹ്മലോകേ-*
*മഹീയതേ 16..*

നചികേതസിന്നതും ലഭ്യമായതും
മൃത്യുദേവനാലെ പറഞ്ഞതും
ആയിടുന്നതാകും സനാതനം:
മൂന്നുവല്ലിയിൽ ചൊന്നതായതും
കേട്ടിടുന്നതും, ചൊല്ലിടുന്നതും
ആയ ബുദ്ധിമാൻ പൂജ്യനായിടു-
ന്നുണ്ടു ബ്രഹ്മലോകത്തിലായവൻ. 16

*യ ഇമം പരമം ഗുഹ്യം ശ്രാവയേദ് ബ്രഹ്മസംസദി .*
*പ്രയതഃ ശ്രാദ്ധകാലേ വാ തദാനന്ത്യായ കൽപതേ .*
*തദാനന്ത്യായ കൽപത ഇതി .. 17.*

.

ശുദ്ധിയോടെയീ പരമമായിടും
ഗുഹ്യമായതാകുന്നതാം കഥ
ശ്രാദ്ധകാലമതിങ്കലും ശ്രവി-
ക്കുന്നവന്നുമാ കാഥികന്നുമ-
നന്തമാം ഫലം ലഭ്യമായിടും. 17

*ഇതി കാഠകോപനിഷദി പ്രഥമാധ്യായേ തൃതീയാ വല്ലീ.*

ഇപ്രകാരം ഒന്നാം അദ്ധ്യായം
മൂന്നാം വല്ലി കഴിഞ്ഞു.
ഒന്നാം അദ്ധ്യായവും കഴിഞ്ഞു.

--- x ---

## അദ്ധ്യായം 02
## വല്ലി 01

(ബുദ്ധി എകാഗ്രമാകാതിരിക്കുവാനുള്ള കാരണം അറിഞ്ഞാൽമാത്രമേ അതിനെ തരണംചെയ്യുവാനാവുകയുള്ളു. ആകയാൽ അതിന്റെ കാരണങ്ങൾ എന്താണെന്ന് അന്വേഷിക്കുന്നു.)

*പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ-*
*സ്തസ്മാത്പരാങ്പശ്യതി നാന്തരാത്മൻ .*
*കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-*
*ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ .. 1.*

ഇന്ദ്രിയങ്ങളഞ്ചും ബഹിർമുഖം-
ആയിടുന്നതുണ്ടാസ്വദിച്ചിടു-
ന്നുണ്ടു സർവ്വതും; ആകയാലവൻ
കണ്ടിടുന്നതില്ലന്തരാത്മനെ.
ധീരനായവൻ പിൻതിരിച്ചിടു-
ന്നിന്ദ്രിയേച്ഛകൾ; അമൃതനാകുവാൻ.
ഇച്ഛയുള്ളിലുണ്ടാകയാലവൻ
കണ്ടിടുന്നതുണ്ടന്തരാത്മനെ. 01

*പരാചഃ കാമാനനുയന്തി ബാലാ-*
*സ്തേ മൃത്യോര്യന്തി വിതതസ്യ പാശം .*
*അഥ ധീരാ അമൃതത്വം വിദിത്വാ*
*ധ്രുവമധ്രുവേഷ്വിഹ ന പ്രാർഥയന്തേ 2.*

അൽപബുദ്ധികൾ ആഗ്രഹിപ്പതു-
ണ്ടുണ്ടനിത്യമാകുന്ന സൌഖ്യവും.
ആകയാലതിൽ വ്യാപരിപ്പവൻ
മൃത്യുവിന്റെ പാശത്തിലായിടും.
ബുദ്ധിമാനവൻ ആഗ്രഹിച്ചിടു-
ന്നില്ല മൃത്യുവൊത്തുള്ള നിത്യമ-
ല്ലാത്തതൊന്നിലും, ആഗ്രഹിച്ചിടു-
ന്നമൃതമായിടും നിത്യമായതും. 02

*യേന രൂപം രസം ഗന്ധം ശബ്ദാൻ സ്പർശാംശ്ച മൈഥുനാൻ .*
*ഏതേനൈവ വിജാനാതി കിമത്ര പരിശിഷ്യതേ . ഏതദ്വൈ തത് .. 3..*

ഏതുകൊണ്ടറിയുന്നതുണ്ടതും:
രൂപവും, രസം, ഗന്ധ-ശബ്ദവും;
ആയതായതാലാണതറിവതും
ഏതതും 'പരിശിഷ്യ'മായതും;
ആയതാണതദ്വൈതമായ 'തത്'. 03

*സ്വപ്നാന്തം ജാഗരിതാന്തം ചോഭൗ യേനാനുപശ്യതി .*
*മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി 4.*

ഏതിനാലറിയുന്നു സ്വപ്നവും,
ഏതിനാലറിയുന്നുണർവ്വിലും.
ആയതായിടുന്നൂ മഹാൻ വിഭു:
ആയിടുന്നതാത്മാവതെന്നതും
അറിവതുള്ളതാകുന്ന ബുദ്ധിമാൻ;
ഇല്ലവന്നതും ഇല്ല ശോകവും. 04

*യ ഇമം മധ്വദം വേദ ആത്മാനം ജീവമന്തികാത് .*
*ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ .*
*ഏതദ്വൈ തത് .. 5..*

ആരതും ഫലം ആസ്വദിപ്പതും;
ഏതിനാലെ ജീവൻ തുടിച്ചിടു-
ന്നായിടുന്നതാത്മാവു തന്നെയും.
ഭൂത-ഭാവികൾ രണ്ടതിന്റെയീ-
ശാനനെന്നറിയുന്ന ജ്ഞാനികൾ-
ക്കില്ല ചിത്തവിഭ്രംശവും ഭയം:
അറിവതും അവൻ 'തത്' അതാത്മനും. 05

*യഃ പൂർവം തപസോ ജാതമദ്ഭ്യഃ പൂർവമജായത .*
*ഗുഹാം പ്രവിശ്യ തിഷ്ഠന്തം യോ ഭൂതേഭിർവ്യപശ്യത .*
*ഏതദ്വൈ തത് .. 6..*

പണ്ടുപണ്ടതുണ്ടായതും തപ-
സ്സാലെ പഞ്ചഭൂതങ്ങൾതന്റെയും-
മുൻപുവന്നു സർവത്ര വസ്തുവി-
ന്നുള്ളിലഞ്ചുഭൂതങ്ങളൊത്തുവാ-
ഴുന്നവന്നെയും കണ്ടിടുന്നവൻ-
കണ്ടിടുന്നു 'തത്' ആകുമാത്മനെ. 06

*യാ പ്രാണേന സംഭവത്യദിതിർദേവതാമയീ .*
*ഗുഹാം പ്രവിശ്യ തിഷ്ഠന്തീം യാ ഭൂതേഭിർവ്യജായത .*
*ഏതദ്വൈ തത് .. 7..*

സർവ്വദേവതാരൂപമായിവ-
ന്നിന്ദ്രിയങ്ങളെയാസ്വദിപ്പവൻ;
പ്രാണനായിവന്നുള്ളതാമവൻ:

പഞ്ചഭൂതമൊത്തൊത്തുവന്നവൻ;
പ്രാണിതൻ ഗുഹക്കുള്ളിൽ വാസവൻ;
ആയവന്നെയും കണ്ടിടുന്നവൻ
കണ്ടിടുന്നു 'തത്' ആകുമാത്മനെ. 07

*അരണ്യോർനിഹിതോ ജാതവേദാ ഗർഭ ഇവ സുഭൃതോ ഗർഭിണീഭിഃ .*
*ദിവേ ദിവേ ഈഡ്യോ ജാഗൃവദ്ഭിർ-*
*ഹവിഷ്മദ്ഭിർമനുഷ്യേഭിരഗ്നിഃ . ഏതദ്വൈ തത് 8*

അരണികൾ അവയ്ക്കുള്ളിലുള്ളതാം
ജാതവേദസാകുന്നയഗ്നിയെ
കാത്തു രക്ഷകൾ ചെയ്തിടുന്നതും:
'ഗ്രർഭമെപ്രകാരത്തിൽ ഗർഭിണി'.
മാത്രമല്ലയീ കർമ്മികൾ ഹവി-
സ്സാലെ യാഗ-ഹോമാദിയാലെയും,
യോഗിതന്റെ ഹൃത്തിന്റെയുള്ളിലും
നിത്യവും സ്തുതി-വന്ദനങ്ങളാൽ
കാത്തു രക്ഷകൾ ചെയ്തിടുന്നതാം
അഗ്നിതന്നെയാകുന്നു 'തത്' അത്. 08

*യതശ്ചോദേതി സൂര്യോ/സ്തം യത്ര ച ഗച്ഛതി .*
*തം ദേവാഃ സർവേ/ർപിതാസ്തദു നാത്യേതി കശ്ചന .*
*ഏതദ്വൈ തത് .. 9..*

സൂര്യനേതിൽനിന്നാണുദിപ്പതും,
എതിലേക്കതാണസ്തമിപ്പതും
ആയതിന്റെയും ഉള്ളിലർപ്പിതം-
ആയിരിപ്പതും സർവ്വദേവരും.
ഇല്ലതിക്രമിച്ചീടുവാനൊരു-

ത്തന്നുമാവതില്ലായതിന്നെയും:
ആയതായിടുന്നുണ്ടു ‘തത്’ അത്. 09

*യദേവേഹ തദമുത്ര യദമുത്ര തദന്വിഹ .*
*മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ-*
*നാനേവ പശ്യതി .. 10..*

ഇവിടെയുള്ളതേതൊന്നതായിടു-
ന്നവിടെയുള്ളതും ആയിടുന്നത്.
അവിടെയുള്ളതേതൊന്നതായിടു-
ന്നിവിടെയുള്ളതും ആയിടുന്നത്.
അവിടെയുള്ളതും, ഇവിടെയുള്ളതും
ഒന്നതല്ല, വെവ്വേറെയെന്നുതാൻ
കണ്ടിടുന്നവന്നുണ്ടു മൃത്യു-ജ-
ന്മങ്ങളൊന്നതല്ലുണ്ടതനവധി. 10

*മനസൈവേദമാപ്തവ്യം നേഹ നാനാ/സ്തി കിഞ്ചന .*
*മൃത്യോഃ സ മൃത്യും ഗച്ഛതി യ ഇഹ-*
*നാനേവ പശ്യതി .. 11..*

മനസ്സിലാക്കുകീയാപ്തവാക്യവും;
ഇല്ല തെല്ലുനാനാത്വമില്ലതും.
ആരവന്നെ വെവ്വേറെ കണ്ടിടും
ആയവന്നതുണ്ടായിടുന്നതും-
മൃത്യുവൊന്നതല്ലേറെവട്ടവും. 11

*അംഗുഷ്ഠമാത്രഃ പുരുഷോ മധ്യ ആത്മനി തിഷ്ഠതി .*
*ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ .*
*ഏതദ്വൈ തത് .. 12..*

പെരുവിരൽവലുപ്പത്തിനൊത്തതാം
ഹൃദയമദ്ധ്യമായ് വാസമായതാം
പുരുഷനായവൻ ഭൂത-ഭാവിതൻ
ഈശനെന്നറിഞ്ഞുള്ളമാനുഷ-
ന്നില്ല ചിത്തവിഭ്രംശമായത്:
ആയിടുന്നു 'തത്' ആയിടുന്നത്. 12

*അംഗുഷ്ഠമാത്രഃ പുരുഷോ ജ്യോതിരിവാധൂമകഃ .*
*ഈശാനോ ഭൂതഭവ്യസ്യ സ ഏവാദ്യ സ ഉ-*
*ശ്വഃ . ഏതദ്വൈ തത് .. 13..*

പെരുവിരൽവലുപ്പത്തിനൊത്തവൻ,
പുകയതൊട്ടുമില്ലാത്ത ജ്യോതിസ്സ്:
ഭൂത-ഭാവിതൻ ഈശനായിടും
പുരുഷനാണതങ്ങുള്ളിലുള്ളവൻ;
നാശമില്ലവന്നുണ്ടു നാളെകൾ
ആയിടുന്നു 'തത്' ആയിടുന്നത്. 13

*യഥോദകം ദുർഗേ വൃഷ്ടം പർവതേഷു വിധാവതി .*
*ഏവം ധർമാൻ പൃഥക് പശ്യംസ്താനേവാനു-*
*വിധാവതി .. 14..*

മുകളിൽനിന്നു വീഴുന്നതാം ജലം
പർവതങ്ങളിൽ വീണു ചിതറിടും:
ആയപോലെ വെവ്വേറെതന്നെയും
ആത്മതത്വവും കണ്ടിടുന്നവൻ;
വെവ്വേറെയായിടും ധർമ്മമായതി-
ന്നൊത്തുദേഹവും മാറി മാറ്റിടും. 14

*യഥോദകം ശുദ്ധേ ശുദ്ധമാസിക്തം താദൃഗേവ ഭവതി .*
*ഏവം മുനേർവിജാനത ആത്മാ-*
*ഭവതി ഗൗതമ .. 15..*

ശുദ്ധമാംജലം തന്നിൽ വാർത്തിടും
ശുദ്ധമാംജലം ശുദ്ധമൊന്നുതാൻ.
ആയപോലെയാകുന്നു ഗൌതമ!
രണ്ടതല്ലയൊന്നാണതാത്മനെ-
ന്നറിവതാം മുനി അറിയുമാത്മനെ. 15

*ഇതി കാഠകോപനിഷദി ദ്വിതീയാധ്യായേ പ്രഥമാ വല്ലീ*

ഇപ്രകാരം കഠോപനിഷത്തിൽ
രണ്ടാം അദ്ധ്യായതിൽ
ഒന്നാം വല്ലി കഴിഞ്ഞു.

--- x ---

## അദ്ധ്യായം 02
## വല്ലി 02

*പുരമേകാദശദ്വാരമജസ്യാവക്രചേതസഃ .*
*അനുഷ്ഠായ ന ശോചതി വിമുക്തശ്ച-*
*വിമുച്യതേ . ഏതദ്വൈ തത് .. 1..*

ഉണ്ടതും പുരത്തിന്നതും പതി-
നൊന്നു വാതിലുണ്ടായിടുന്നത-
(അ)വക്രചേതസ്സാകുന്നവന്റെയും:
വേണ്ടപോലനുഷ്ഠാനാമുണ്ടതെ-
ന്നാകിലില്ല ശോകം വിമുക്തനും,
ഇല്ല പിന്നെ ദേഹംഗ്രഹിക്കുകി-
ല്ലായിടുന്നു 'തത്' ആയിടുന്നത്. 01

*ഹം ്സഃ ശുചിഷദ്വസുരാന്തരിക്ഷസദ്-*
*ഹോതാ വേദിഷദതിഥിർദുരോണസത് .*
*നൃഷദ്വരസദൃതസദ്വ്യോമസദ് അബ്ജാ-*
*ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത് 2.*

ഉണ്ടു ഹംസമായുണ്ടതുണ്ടതാ-
കാശ സൂര്യനിൽ, വസുവിലുള്ളത്;
അന്തരീക്ഷസത്തായ വായുവിൽ,
ഉണ്ടതഗ്നിയിൽ, വേദിതന്നിലും;
അതിഥിതന്നിലുണ്ടുണ്ടവൻ കുട-
ത്തിന്റെയുള്ളിലായുള്ള നീരിലും.
മാനുഷന്നിലുണ്ടുണ്ടുദേവരിൽ,
യാഗമായതിൽ, വ്യോമമായതിൽ,
ജലത്തിനുള്ളിലെ ജീവിതന്നിലും,

ഭൂമിതൻ വിളതന്റെയുള്ളിലും:
യജ്ഞമായതിന്റംഗമായതിൽ,
പർവതത്തിൽനിന്നുത്ഭവിപ്പതിൽ-
ഉണ്ടു സത്യമാകുന്നവൻ ബൃഹുത്. 02

*ഊർധ്വം പ്രാണമുന്നയത്യപാനം പ്രത്യഗസ്യതി .*
*മധ്യേ വാമനമാസീനം വിശ്വേ ദേവാ ഉപാസതേ 3.*

പ്രാണവായു മേൽപ്പോട്ടുതള്ളി അ-
പാനനെയധോഭാഗമാക്കിടും-
നേരമായിടും രണ്ടതിന്റെമ-
ദ്ധ്യത്തിലായ് വസിക്കുന്ന വാമനൻ;
ആയ വാമനൻ ആയതിന്നെയാ-
കുന്നുപാസനം വിശ്വദേവകൾ. 03

*അസ്യ വിസ്രംസമാനസ്യ ശരീരസ്ഥസ്യ ദേഹിനഃ .*
*ദേഹാദ്വിമുച്യമാനസ്യ കിമത്ര പരിശിഷ്യതേ ഏതദ്വൈ തത് .4..*

ദേഹമായതിന്നുള്ളിലുള്ളതാം-
ദേഹി ദേഹവും വിട്ടുപോയതിൻ-
ശേഷമായതാം ദേഹമായതിൽ
എന്തതില്ലതാകുന്നു 'തത്' അത്. 04

*ന പ്രാണേന നാപാനേന മർത്യോ ജീവതി കശ്ചന .*
*ഇതരേണ തു ജീവന്തി യസ്മിന്നേതാവുപാശ്രിതൗ 5.*

അല്ല പ്രാണനാലല്ലപാനനാൽ-
മർത്യനായവൻതന്റെ ജീവനം.
ഏതതിന്നെയും ആശ്രയിച്ചിവ-
രണ്ടതൊന്നുചേർന്നായിരിപ്പത്:

ആയവന്നതാൽ ആണു ജീവനും;
ആയവൻ അതാകുന്നു 'തത്'അത്. 05

*ഹന്ത ത ഇദം പ്രവക്ഷ്യാമി ഗുഹ്യം ബ്രഹ്മ സനാതനം .*
*യഥാ ച മരണം പ്രാപ്യ ആത്മാ ഭവതി ഗൗതമ 6.*

ചൊല്ലിടാം നിനക്കായി ഗൌതമാ-
ഗുഹ്യമായതാകും സനാതനം-
പ്രഹ്മമെന്തതെന്നിന്നു ചൊല്ലിടാം;
മരണശേഷമാത്മാവതെപ്രകാ-
രം ജനിപ്പതും? ചൊല്ലിടാമതും. 06

*യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ .*
*സ്ഥാണുമന്യേഽനുസംയന്തി യഥാകർമ യഥാശ്രുതം 7.*

ചെയ്ത യജ്ഞകർമ്മാദികൾക്കതൊ-
ത്താണു ദേഹി ദേഹം ധരിപ്പതും.
ആയവക്കതൊത്തൊത്തുതന്നെയും
ഏതുയോനിയെന്നുള്ള നിശ്ചയം.
മറ്റു ദേഹികൾ വൃക്ഷമാദിയാം-
സ്ഥാവരങ്ങളും ആയിടുന്നതും. 07

*യ ഏഷ സുപ്തേഷു ജാഗർതി കാമം കാമം പുരുഷോ നിർമിമാണഃ .*
*തദേവ ശുക്രം തദ്ബ്രഹ്മ തദേവാമൃതമുച്യതേ .*
*തസ്മിംˆല്ലോകാഃ ശ്രിതാഃ സർവേ തദു നാത്യേതി കശ്ചന .*
*ഏതദ്വൈ തത് .. 8..*

ഉറങ്ങിടുമ്പൊഴും ഉണർന്നിരുന്നുകാ-
മിച്ചതൊക്കെയുണ്ടാക്കിടുന്നവൻ-
ആയിടുന്നവൻ ശുദ്ധബ്രഹ്മവും;
ആയിടുന്നതാകുന്നതമൃതവും;

മൂന്നുലോകവും ആശ്രയിപ്പതും;
ഇല്ലതിക്രമിച്ചീടുവാനൊരു-
ത്തന്നുമാവതില്ലായവന്നെയും;
ആയിടുന്നതാകുന്നു 'തത്' അത്. 08

*അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ*
*രൂപം രൂപം പ്രതിരൂപോ ബഭൂവ .*
*ഏകസ്തഥാ സർവഭൂതാന്തരാത്മാ*
*രൂപം രൂപം പ്രതിരൂപോ ബഹിശ്ച 9.*

രൂപമേതതുൾക്കൊണ്ടിരുന്നിടും-
വസ്തുവൊത്തു വെവ്വേറെയായ് ഭവി-
ക്കുന്നതുണ്ടതും, ആയപോലെയും
സർവ്വഭൂതമുൾവാസി ആത്മനൊ-
ന്നായിടുന്നവൻ എന്നിരിക്കിലും
ദേഹ രൂപഭേദത്തിനൊത്തു വെ-
വ്വേറെ രൂപമായ്താൻ ഭവിപ്പതും;
ആയിടുന്നവൻതൻ സ്വരൂപമാ-
കാശമായപോലായിടുന്നതും. 09

*വായുര്യഥൈകോ ഭുവനം പ്രവിഷ്ടോ*
*രൂപം രൂപം പ്രതിരൂപോ ബഭൂവ .*
*ഏകസ്തഥാ സർവഭൂതാന്തരാത്മാ*
*രൂപം രൂപം പ്രതിരൂപോ ബഹിശ്ച 10.*

എപ്രകാരമൊന്നായിടുന്നതാം-
വായു, ആയതുൾക്കൊണ്ടിരുന്നിടും
ഭൂതമായതിൻ രൂപമായ് ഭവി-
ക്കുന്നതുണ്ടതും, ആയപോലെയും
സർവ്വഭൂതമുൾവാസി ആത്മനൊ-
ന്നായിടുന്നവൻ എന്നിരിക്കിലും

ദേഹ രൂപഭേദത്തിനൊത്തു വെ-
വ്വേറെ രൂപമായ്താൻ ഭവിപ്പതും;
ആയിടുന്നവൻതൻ സ്വരൂപമാ-
കാശമായപോലായിടുന്നതും. 10

*സൂര്യോ യഥാ സർവലോകസ്യ ചക്ഷുഃ*
*ന ലിപ്യതേ ചാക്ഷുഷൈർബാഹ്യദോഷൈഃ .*
*ഏകസ്തഥാ സർവഭൂതാന്തരാത്മാ*
*ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ 11.*

സർവ്വലോകവും കാട്ടിടുന്നതാം
കണ്ണതായിടുന്നുണ്ടു സൂര്യനും:
എന്നിരിക്കിലും കണ്ണിലൂടെനാം
കണ്ടിടുന്നതാം ദോഷമൊന്നുമേ
സൂര്യനായിടും കണ്ണിലൂടെയും
കാട്ടുവാനതാവില്ലതാർക്കുമേ.
സർവ്വഭൂതമുൾ-ബാഹ്യവാസിയാ-
മേകനായവൻ ആയിടുന്നവൻ-
തന്നിലേശിടുന്നില്ല തെല്ലു ഭൂ-
ലോക ദുഃഖവും ഒന്നുപോലുമേ. 11

*ഏകോ വശീ സർവഭൂതാന്തരാത്മാ*
*ഏകം രൂപം ബഹുധാ യഃ കരോതി .*
*തമാത്മസ്ഥം യേഽനുപശ്യന്തി ധീരാഃ*
*തേഷാം സുഖം ശാശ്വതം നേതരേഷാം 12.*

എതൊരുത്തനാകുന്നതന്തരാ-
ത്മാവു സർവ്വഭൂതങ്ങൾതന്റെയും;
ഏകനായവൻസർവ്വതും വശ-
ത്താക്കിടുന്നവൻ ഏതൊരുത്തനും;

ഏകമായിടും തൻസ്വരൂപവും
വേറെ വേറെ രൂപത്തിലാക്കിയാ-
ത്മാവതായിദേഹത്തിൽ വാസവും:
ആയവന്നെ ദർശ്ശിച്ചറിഞ്ഞിടും-
ധീരനായവന്നുണ്ടു ശാശ്വതം-
ആകുമാത്മമാനന്ദമാം സുഖം:
അന്യരായവർക്കില്ല ലഭ്യമ-
ല്ലാത്മസൗഖ്യമാനന്ദമാം സുഖം. 12

*നിത്യോ/നിത്യാനാം ചേതനശ്ചേതനാനാം*
*ഏകോ ബഹൂനാം യോ വിദധാതി കാമാൻ .*
*തമാത്മസ്ഥം യേ/നുപശ്യന്തി ധീരാഃ*
*തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം 13.*

നാശമുള്ളതിൽ നിത്യനായവൻ
ചൈതന്യമുള്ളതിൽ ചേതസ്സുള്ളവൻ
എകനായവൻ ആയിടുന്നവൻ
കാമമാദികൾ ഏകിടുന്നവൻ
ആത്മനായി ദേഹത്തിൽ വാസവൻ
ആയവന്നെ ദർശ്ശിച്ചറിഞ്ഞിടും-
ധീരനായവന്നുണ്ടു ശാശ്വതം-
ആകുമാത്മമാനന്ദമാം സുഖം:
അന്യരായവർക്കില്ല ലഭ്യമ-
ല്ലാത്മസൗഖ്യമാനന്ദമാം സുഖം. 13

*തദേതദിതി മന്യന്തേ/നിർദേശ്യം പരമം സുഖം .*
*കഥം നു തദ്വിജാനീയാം കിമു ഭാതി വിഭാതി വാ 14*

ചൊല്ലിടാനസാദ്ധ്യം അതായിടും
ആത്മജ്ഞാനമാകുന്നതാം അത്;
കണ്ടിടാമതെന്നങ്ങു ചൊന്നത്;
ആയതും പ്രകാശിച്ചിടുന്നുവോ?
കണ്ടവനെഞാനെന്നതെങ്ങനെ
ഞാനറിഞ്ഞിടും എന്നു ചൊല്ലുക? 14

*ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം*
*നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ .*
*തമേവ ഭാന്തമനുഭാതി സർവം*
*തസ്യ ഭാസാ സർവമിദം വിഭാതി 15.*

ഇല്ലവന്റെയുള്ളിൽ പ്രകാശമു-
ണ്ടാക്കിടുന്നതില്ലില്ല സൂര്യനും:
ഇല്ല ചന്ദ്രനും, താരകങ്ങളും;
ഇല്ല മിന്നലും, ഇല്ലയഗ്നിയും
ഇല്ലവന്റെയുള്ളിൽ പ്രകാശമു-
ണ്ടാക്കിടുന്നതില്ലില്ലിതൊന്നുമേ.
സ്വപ്രകാശിതൻ ആയിടുന്നവൻ-
തന്റെ ദീപ്തിയാൽ ദീപ്തമൊക്കെയും. 15

*ഇതി കാഠകോപനിഷദി ദ്വിതീയാധ്യായേ ദ്വിതീയാ വല്ലീ*

ഇപ്രകാരം കഠോപനിഷത്തിൽ
രണ്ടാം അദ്ധ്യായതിൽ
രണ്ടാം വല്ലി കഴിഞ്ഞു.

--- x ---

## അദ്ധ്യായം 02
## വല്ലി 03

*ഊർധ്വമൂലോ/വാക്ശാഖ ഏഷോ/ശ്വത്ഥഃ സനാതനഃ . തദേവ ശുക്രം തദ്ബ്രഹ്മ തദേവാമൃതമുച്യതേ . തസ്മിംʼല്ലോകാഃ ശ്രിതാഃ സർവേ തദു നാത്യേതി കശ്ചന . ഏതദ്വൈ തത് .. 1..*

സംസാരമായിടും വൃക്ഷമായതിൻ
വേരുമുകളിലേക്കായിടുന്നതിൻ
ശാഖ; വാക്കുകീഴ്തൂങ്ങിടുന്നര-
യാലതായിടുന്നൂ സനാതനം:
ആയിടുന്നതിൻ ശുക്രനായിടു-
ന്നായതാണതും ബ്രഹ്മമായത്.;
ആയിടുന്നമൃതം അതാശ്രയം
ആയിടുന്നു ലോകത്തിനാകയും.
ഇല്ലതിക്രമിക്കുന്നതില്ലയാ-
തൊന്നിനാലെയും ആയിടുന്നത്. 01

*യദിദം കിം ച ജഗത് സർവം പ്രാണ ഏജതി നിഃസൃതം മഹദ്ഭയം വജ്രമുദ്യതം യ ഏതദ്വിദുരമൃതാസ്തേ ഭവന്തി .. 2..*

ഈ ജഗത്തിലങ്ങുള്ളതൊക്കെയും
പ്രാണനായതിനാൽ ചലിപ്പതും.
ഘോര ഘോരമാകുന്നതാം ഭയം-
ആയതിന്റെയും കാരണം അത്;
ഓങ്ങിടുന്ന വജ്രായുധത്തിനൊ-
ത്തായിടുന്നതാകുന്നതാം അത്;
ആയതൊക്കെയാകുന്ന 'തത്'അതെ-
ന്തെന്നതറിവവൻ അമൃതനായിടും. 02

*ഭയാദസ്യാഗ്നിസ്തപതി ഭയാത്തപതി സൂര്യഃ .*
*ഭയാദിന്ദ്രശ്ച വായുശ്ച മൃത്യുർധാവതി പഞ്ചമഃ 3.*

ആയവന്നിലായുള്ളതാം ഭയം-
കാരണം ജ്വലിക്കുന്നിതഗ്നിയും;
സൂര്യനും തപിക്കുന്നിതാകയാൽ
ഇന്ദ്രദേവനും, വായുദേവനും-
പിന്നെയഞ്ചതാകുന്ന മൃത്യുവും-
ചെയ്തിടുന്നു കർമ്മം ഭയത്തിനാൽ. 03

*ഇഹ ചേദശകദ്ബോദ്ധും പ്രാക്ഷരീരസ്യ വിസ്രസഃ .*
*തതഃ സർഗേഷു ലോകേഷു ശരീരത്വായ കൽപതേ 4.*

ഈയിഹത്തിൽ ദേഹം നശിപ്പതിൻ-
മുന്നമേയതെന്തെന്നബോധമു-
ണ്ടായിടുന്നവൻ മുക്തനായിടും:
അല്ലയെങ്കിൽ സൃഷ്ടിക്കുയോഗ്യമാ-
യുള്ള ഭൂമിപോലുള്ളതായിടും-
ലോകമായതിൽ ദേഹമേറിവീ-
ണ്ടും ജനിക്കുവാൻ യോഗമായിടും. 04

*യഥാ//ദർശേ തഥാ//ത്മനി യഥാ സ്വപ്നേ തഥാ പിതൃലോകേ .*
*യഥാ/പ്സു പരീവ ദദൃശേ തഥാ ഗന്ധർവലോകേ ഛായാതപയോരിവ ബ്രഹ്മലോകേ .. 5..*

ദർപ്പണത്തിലൂടുള്ള ദർശ്ശനം-
പോലെയായിടുന്നാത്മദർശ്ശനം:
സ്വപ്നമായതിൽ ഉള്ളദർശ്ശനം-
തന്നെതാൻ പിതൃലോകദർശ്ശനം.

ജലത്തിലുള്ളപോലായിടുന്നു ഗ-
ന്ധർവ്വലോകമങ്ങുള്ള ദർശ്ശനം;
വെയിലിനൊത്തതങ്ങുള്ളതാം നിഴൽ-
പോലെ ബ്രഹ്മലോകത്തിൽ ദർശ്ശനം. 05

*ഇന്ദ്രിയാണാം പൃഥഗ്ഭാവമുദയാസ്തമയൗ ച യത് .*
*പൃഥഗുത്പദ്യമാനാനാം മത്വാ ധീരോ ന ശോചതി 6.*

വേറെ വേറെയായിന്ദ്രിയങ്ങളു-
ണ്ടായിടുന്നതിൻ കാരണങ്ങളാ-
കാശമാദിയാകുന്നു; ഉണർന്നിരി-
ക്കുന്നമാത്ര മാത്രം ശ്രവിപ്പതും:
ഇല്ലുറങ്ങിടുംനേരമില്ലതു-
പോലെയല്ലയാത്മാവതെന്നതും-
അറിവവന്നതും ഇല്ല ശോകവും. 06

*ഇന്ദ്രിയേഭ്യഃ പരം മനോ മനസഃ സത്ത്വമുത്തമം .*
*സത്ത്വാദധി മഹാനാത്മാ മഹതോ/വ്യക്തമുത്തമം 7.*

ഇന്ദ്രിയങ്ങളേക്കാളുമായിടും-
പരമമായിടുന്നൂ മനസ്സത്:
മനസ്സിനപ്പുറം ബുദ്ധി, ബുദ്ധിതൻ-
മേലെയും മഹാത്മാവതായിടും.
ആയിടും മഹാത്മാവതിന്നുമേൽ-
ആയിടുന്നതവ്യക്തമുത്തമം. 07

*അവ്യക്താത്തു പരഃ പുരുഷോ വ്യാപകോ/ലിംഗ ഏവ ച .*
*യം ജ്ഞാത്വാ മുച്യതേ ജന്തുരമൃതത്വം ച ഗച്ഛതി 8..*

ഉത്തമത്തിനും അപ്പുറത്തതാ-
കുന്നതും പരൻ പുരുഷനായതും.
ലിംഗമാദികൾ ഒന്നുമില്ലവൻ-
വ്യാപരിച്ചിടും സർവ്വദിക്കിലും.
ആയവന്നെ ശാസ്ത്രാദിയാലറി-
യുന്നതാം നരൻ അമൃതനായിടും. 08

*ന സന്ദൃശേ തിഷ്ഠതി രൂപമസ്യ*
*ന ചക്ഷുഷാ പശ്യതി കശ്ചനൈനം .*
*ഹൃദാ മനീഷാ മനസാ/ഭിക്ലൃപ്തോ*
*യ ഏതദ്വിദുരമൃതാസ്തേ ഭവന്തി 9.*

ഇല്ല ദൃശ്യമല്ലായരൂപവും-
കണ്ണുകൊണ്ടു കാണപ്പെടുന്നതി-
ല്ലില്ലയിന്ദ്രിയം ഒന്നുകൊണ്ടതും-
കണ്ടുകിട്ടുകില്ലില്ലവനെയും.
മനസ്സതിന്നെയും വരുതിയാക്കിടും-
ഹൃത്തിനുള്ളിലായുള്ള ബുദ്ധിയാൽ-
മനക്കണ്ണുകൊണ്ടതങ്ങുള്ള ദർശ്ശനം-
കിട്ടിടുന്നവൻ അറിയുമാത്മനെ.
ആയ'തത്' അതെന്തെന്നതറിവവൻ
അമൃതനായ് ഭവിക്കുന്നതുണ്ടതും. 09

*യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ .*
*ബുദ്ധിശ്ച ന വിചേഷ്ടതേ താമാഹുഃ പരമാം ഗതിം 10*

മനസ്സിനൊത്തു പഞ്ചേന്ദ്രിയങ്ങളും-
പിന്നതിന്നുമേലുള്ള ബുദ്ധിയും-
ആയതിന്റെ കർമ്മങ്ങളൊക്കെയും

പൂർണ്ണമായി നിർത്തുന്നവസ്ഥയെ
ചൊല്ലിടുന്നതും പരമമാംഗതി. 10

*താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയധാരണാം .*
*അപ്രമത്തസ്തദാ ഭവതി യോഗോ ഹി പ്രഭവാപ്യയൗ 11*

ചൊല്ലിടുന്നതുണ്ടുണ്ടുയോഗമെ-
ന്നിന്ദ്രിയങ്ങൾതൻ ധാരണത്തെയും:
ഏറിയും കുറഞ്ഞും ഭവിപ്പതു-
ണ്ടുണ്ടു യോഗമെന്നുള്ളതാകയാൽ
അപ്രമത്തനായി ഭവിക്കണം
യോഗധാരണം കാലമാകയും. 11

*നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ .*
*അസ്തീതി ബ്രുവതോഽന്യത്ര കഥം തദുപലഭ്യതേ 12.*

ഇല്ല വാക്കിനാൽ പ്രാപ്യമല്ലതും,
മനസ്സിനാലെയാവില്ല കണ്ണിനാൽ:
ഉണ്ടവൻ അതിൽ എങ്കിലെങ്ങിനെ
വേറെയുള്ളതിൽ ലഭ്യമായിടും? 12

*അസ്തീത്യേവോപലബ്ധവ്യസ്തത്ത്വഭാവേന ചോഭയോഃ .*
*അസ്തീത്യേവോപലബ്ധസ്യ തത്ത്വഭാവഃ പ്രസീദതി 13.*

ഉണ്ടതുണ്ടവൻ എന്നതറിയണം;
തത്ത്വമെന്നഭാവത്തിലറിയണം.
ഉണ്ടതില്ലയെന്നുള്ള രണ്ടതിൽ-
ഉണ്ടതെന്നതത്വം തെളിഞ്ഞിടും. 13

*യദാ സർവേ പ്രമുച്യന്തേ കാമാ യേ/സ്യ ഹൃദി-*
*ശ്രിതാഃ .*
*അഥ മർത്യോ/മൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ 14*

മർത്യനായവൻ തന്റെ ഹൃത്തതി-
ന്നുള്ളിലുള്ള കാമങ്ങൾ പൂർണ്ണമായ്
തീർന്നിടുമ്പൊഴാണമൃതനാവത്:
ബ്രഹ്മമായ്ഭവിക്കുന്നു ഭൂമിയിൽ. 14

*യഥാ സർവേ പ്രഭിദ്യന്തേ ഹൃദയസ്യേഹ ഗ്രന്ഥയഃ .*
*അഥ മർത്യോ/മൃതോ ഭവത്യേതാവദ്ധ്യനുശാസനം 15.*

മർത്യനായവൻ തന്റെ ഹൃത്തിലെ-
ഗ്രന്ഥിതന്റെയും കെട്ടതൊക്കെയും-
പൊട്ടിടുമ്പൊഴാകുന്നു മുന്നമേ-
മർത്യനായവൻ അമൃതനാവത്:
ആയിടുന്നനുശാസനം ഇത്-
ആയിടുന്നു വേദാന്തമായതിൻ. 15

*ശതം ചൈകാ ച ഹൃദയസ്യ നാഡ്യ-*
*സ്താസാം മൂർധാനമഭിനിഃസൃതൈകാ .*
*തയോർധ്വമായന്നമൃതത്വമേതി*
*വിഷ്വങ്ങന്യാ ഉത്ക്രമണേ ഭവന്തി 16.*

ഉണ്ടതുണ്ടു ഹൃത്തിന്റെയുള്ളിലാ-
യുണ്ടുനാഡി നൂറ്റൊന്നതെണ്ണവും:
ആയനാഡിയിൽ ഒന്നുതന്നെ മൂർ-
ദ്ധാവതിന്നെ ഭേദിച്ചിടുന്നത്.
ആയനാഡിയിൽക്കൂടി മുകളിലേ-
ക്കേറിടുന്നവൻ അമൃതനായിടും.

പലവിധത്തിലുള്ളന്ന്യനാഡി സം-
സാരകാരകം; മരണകാരണം. 16

*അംഗുഷ്ഠമാത്രഃ പുരുഷോ/ന്തരാത്മാ*
*സദാ ജനാനാം ഹൃദയേ സംനിവിഷ്ടഃ .*
*തം സ്വാച്ഛരീരാത്പ്രവൃഹേന്മുഞ്ജാദിവേഷീകാം*
*ധൈര്യേണ .*
*തം വിദ്യാച്ഛുക്രമമൃതം തം വിദ്യാച്ഛുക്രമമൃതമിതി ..*
*17..*

പെരുവിരൽ വലുപ്പത്തിനൊപ്പമാ-
യീടുമന്തരാത്മാവ്: പുരുഷനും.
ജനിച്ചിടുന്നവൻ ഹൃത്തിനുള്ളിലായ്
വാസമാക്കിടുന്നായ പുരുഷനെ-
മുഞ്ജമെന്നുതാൻ പേരതുള്ളതാം
പുല്ലിൽനിന്നതിന്നീർക്കിലെന്നപോൽ
ധൈര്യമോടെതൻ ദേഹമായതിൽ-
നിന്നു ദേഹിയെ വേർപെടുത്തണം.
ആയതായിടും പുരുഷനായിടു-
ന്നുണ്ടു ശുദ്ധമാമമൃതമായത്. 17

*മൃത്യുപ്രോക്താം നചികേതോ/ഥ ലബ്ധ്വാ*
*വിദ്യാമേതാം യോഗവിധിം ച കൃത്സ്നം.*
*ബ്രഹ്മപ്രാപ്തോ വിരജോ/ഭൂദ്വിമൃത്യു-*
*രന്യോ/പ്യേവം യോ വിദധ്യാത്മമേവ 18.*

ഇപ്രകാരമീ മൃത്യുദേവനിൽ-
നിന്നു കേട്ടതാം ബ്രഹ്മവിദ്യയും;
യോഗമായതിൻ വിധികളാകയും
ലഭ്യമായ നചികേതനും രജ-

സ്സോക്കെയറ്റവൻ അമൃതനായവൻ
ആയ്ഭവിച്ചു ബ്രഹ്മജ്ഞനായവൻ.
ഇപ്രകാരമദ്ധ്യാത്മജ്ഞാനമു-
ണ്ടായിടുന്നതാകുന്നതാം ജനം
വിരജനായിടും, അമൃതനായിടും;
ആയ്ഭവിച്ചിടും ബ്രഹ്മമായവൻ. 18

ഓം
സഹ നാവവതു.
സഹ നൗ ഭുനക്തു.
സഹവീര്യം കരവാവഹൈ.
തേജസ്വി നാവധീതമസ്തു.
മാ വിദ്വിഷാവഹൈ..
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ..

*ഇതി കാഠകോപനിഷദി ദ്വിതീയാധ്യായേ തൃതീയാ വല്ലീ*

ഇപ്രകാരം കഠോപനിഷത്തിൽ
രണ്ടാം അദ്ധ്യായതിൽ
മൂന്നാം വല്ലി കഴിഞ്ഞു.
രണ്ടാം അദ്ധ്യായവും കഴിഞ്ഞു,
കഠോപനിഷത്തും കഴിഞ്ഞു.

--- x ---

ഓം തത് സത്

## Free PDF, Video & Audio Links

മലയാളഗീത(2012)

Free PDF

https://archive.org/details/MalayalageethaVaikomUnni

http://sreyas.in/malayala-geetha-pdf

Video

https://www.youtube.com/playlist?list=PLG-XYYNroWafuRaSmZ-2S4B8n9Yhzn_Zb

Audio

https://www.chirbit.com/Vaikomunni/playlist/yAEKO

യോഗ ഉപനിഷത്ത്(2015)

Free PDF

https://archive.org/details/YogaUpanishadMalayalamPDF

Video

https://www.youtube.com/playlist?list=PLG-XYYNroWadTr2k0-ZSbFwfwk7Ej0GJq

Audio

https://www.chirbit.com/Vaikomunni/playlist/5eP6H

കഠോപനിഷത്ത്(2016)

Free PDF

https://sites.google.com/site/vaikomunnifreedownload/home/pdf-files

Video

https://www.youtube.com/playlist?list=PLG-XYYNroWacKUifKXWZ27OQwE4HUsmjw

Audio

https://www.chirbit.com/Vaikomunni/playlist/D6K3H

“ലഭ്യമല്ലയാത്മാവതിന്നെയും പുസ്തകം പഠിച്ചൊക്കെയും ഗ്രഹി-
ച്ചെന്നിരിക്കിലും, പ്രവചനത്തിലും, ശാസ്ത്രതത്ത്വമൊക്കെ ഗ്രഹിക്കിലും:
ഏതൊരുത്തനെ ആയവൻ വരിക്കുന്നവനുമാത്രം ലഭിച്ചിടും;
ആയവന്നെയാത്മാവു തന്റെ സത്യസ്വരൂപവും കാട്ടിടുന്നതും”




**Lekshmi Narayanan Grandhasala**

C-30, Sapta Star Chs., Star Colony,
Manpada Road, Dombivli East 421204